# മലങ്കരസഭ

മാസിക

മാർച്ച് 2020 _വില ₹20

താണഖിലേശാ നീ നിലതാഴ്ത്തി
കഴുകി മണ്ടയരെ
നിൻ ഭൃത്യന്മാരിവർ കറകളേയും
കഴുകേണം കൃപയാൽ.!



# മാർ കുറിയാക്കോസ് ദയറ

## പൊത്തമ്പുറം – പാമ്പാടി

# പരിശുദ്ധ പാമ്പാടി തിരുമേനിയുടെ

(കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, 1885–1965)

## 55–ാം ഓർമ്മപ്പെരുന്നാൾ (പാമ്പാടി പെരുന്നാൾ)

## 2020 മാർച്ച് 28 ശനി മുതൽ ഏപ്രിൽ 5 ഞായർ വരെ

* പെരുന്നാൾ കൊടിയേറ്റ്
* ധ്യാനയോഗങ്ങൾ
* അഖണ്ഡ പ്രാർത്ഥനായജ്ഞം






### പെരുന്നാൾ പ്രോഗ്രാം

**2020 ഏപ്രിൽ 3 വെള്ളി**

**പാമ്പാടി പെരുന്നാൾ പ്രദക്ഷിണം**

വൈകിട്ട് 5–ന് പാമ്പാടി കത്തീഡ്രലിൽ നിന്നും ദയറായിലേയ്ക്ക്

വൈകിട്ട് 7–ന് : അനുസ്മരണ പ്രസംഗം
**ഫാ. ഡോ. റെജി മാത്യൂസ്**

വൈകിട്ട് 7.30–ന് : കബറിങ്കൽ ധൂപപ്രാർത്ഥന
7.45–ന് : ശ്ലൈഹിക വാഴ്വ്
8.00–ന് : സ്നേഹവിരുന്ന്
9.00–ന് : കബറിങ്കൽ അഖണ്ഡ പ്രാർത്ഥന

**2020 ഏപ്രിൽ 4 ശനി** പ്രധാന പെരുന്നാൾ

രാവിലെ 5–ന് : വി. കുർബ്ബാന
**അഭി. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**

8.00—ന് വി. മൂന്നിന്മേൽ കുർബ്ബാന:
**പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ**

9.30—ന് അനുസ്മരണ പ്രസംഗം:
പ. കാതോലിക്കാ ബാവാ തിരുമേനി.

പ്രദക്ഷിണം, ശ്ലൈഹിക വാഴ്വ്,
നേർച്ചവിളമ്പ്

**2020 ഏപ്രിൽ 5 ഓശാന ഞായർ**

രാവിലെ 7.30–ന് : വി. കുർബ്ബാന, ഓശാന ശുശ്രൂഷ
**അഭി. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**




# മലങ്കരസഭ

മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2020 മാർച്ച് . ലക്കം 3 . പുസ്തകം 74 . വില ₹ 20




ഒരു പാത്രത്തിൽ വെള്ളമെടുത്ത് പാദങ്ങൾ കഴുകി
അവരുടെ അഹന്ത ശമിപ്പിച്ചശേഷം
അവനിറങ്ങിയത് രക്തം കൊണ്ട് കഴുകുന്ന സഹനദൂരത്തിലേക്കാണ്.
അകളങ്കിതമാനവികതയുടെ ഉയിർപ്പിലേക്കാണ് ആ വഴിയവൻ തെളിച്ചെടുത്തത്.

നമ്മുടെ അനുദിന യാമനമസ്കാരങ്ങൾ ഓരോന്നും
ക്രിസ്തുവിന്റെ പീഡാനുഭവങ്ങളോട് ബന്ധപ്പെട്ടിരിക്കുന്നുവെന്നു നമുക്കറിയാം.
അതേറ്റം വിശദമായി ധ്യാനിക്കുക വലിയ വെള്ളിയാഴ്ചയാണ്.

ഗത്സമേന തോട്ടത്തിലെ ബന്ധനവും
മഹാപുരോഹിതന്റെ അരമനയിലെ വിചാരണയുമാണ് രാത്രിയിൽ നടക്കുക.
നേരംപുലരുമ്പോൾ നാടുവാഴിയായ പീലാത്തോസിന്റെ മുമ്പിലാണ്.
മൂന്നാംമണിയിൽ ക്രൂശിക്കാൻ ഏൽപ്പിച്ചു.
ആറാംമണിയിൽ ക്രൂശിച്ചു.
ഒൻപതാം മണി നേരം അവൻ പ്രാണനെ വിട്ടു.

ഭൂമി വിറച്ചു, പാറകൾ കീറി, സൂര്യൻ ഇരുണ്ടു എന്നിങ്ങനെ
പ്രകൃതിയുടെ ഭാവമാറ്റങ്ങളാണ് പിന്നെ പാടുന്നതത്രയും.
എന്നിട്ടുമെന്തേ ഇന്നെയോളം നമ്മുടെ പ്രകൃതത്തിലൊരു മാറ്റം സാധ്യമാവാത്തത്.!
ആ യാമം തീരുമ്പോൾ ചൊല്ലുന്ന കുരിശിലെ കള്ളന്മാരുടെ സംവാദം ഓർക്കുക.
"പാറകൾ പിളരും നാദത്തെ ശ്രദ്ധാപൂർവം കേട്ടാലും
സിദ്ധാസ്ഥികൾ ഒന്നിക്കുന്നു,എന്തിനവിശ്വാസം തോഴാ !
സൃഷ്ടികളിളകി, ഭൂതങ്ങൾ ഞെട്ടി, നിനക്ക് മാത്രം കുസലില്ലേ,
കല്ലുകൾ ചിതറി, വ്യാജം വിട്ടേറ്റുപറഞ്ഞേൽക്കുക ജീവൻ."
ശരിക്കും നമ്മുടെ കത്തീഡ്രലിലെ സ്വർണ്ണ മെഴുകതിരിക്കാലുകൾക്കിടയിലെ പൊൻകുരിശിലല്ല
അവൻ ക്രൂശിക്കപ്പെട്ടത്, പിന്നെയോ രണ്ട് കള്ളന്മാരുടെ മധ്യത്തിലാണ്.
ഇന്നും അവൻ ക്രൂശിക്കപ്പെടുന്നത് നമ്മുടെ കള്ളത്തരങ്ങൾക്കു നടുവിലാണെന്നെഴുതിയവന് പ്രണാമം.

മഹാനായ വി.മക്കാറിയോസിന്റെ (300-390A.D) വാക്കുകൾ പറഞ്ഞു നിർത്താം,
"ദൈവം നിനക്ക് വേണ്ടി സ്വയം താഴ്ജ്:
എന്നിട്ടുമെന്തേ, നീ നിനക്കായി സ്വയം താഴുന്നില്ല.?"

സഖേർ




മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം,
കോട്ടയം-04
ഫോൺ: 0481- 2573234

മൊബൈൽ: 9744648617, 9947804477, ഇ.മെയിൽ: malankarasabha1946@gmail.com, sabhamasika@yahoo.com,






മലങ്കരസഭ

2020 മാർച്ച് . ലക്കം 3 . പുസ്തകം 74






മുഖചിത്രം, കല
അമേക, കൊച്ചി


സർക്കുലേഷൻ മാനേജർ
കെ.എ. ജോൺ
9744648617
അക്കൗണ്ടന്റ്
ബിജു വർക്കി
9947804477
ഗ്രാഫിക് ഡിസൈനർ
ജിന്റോ കറിച്ചി
9947124980


പംക്തികൾ




Bank
S.B.I Devalokam, Account Name
& Number- Malankara Sabha
(57017053203)
IFSC Code - SBI N 0070820




Read online:
www.malankarasabhaonline.com

# മഹാപുരോഹിത സന്ദേശം

ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം ദൈവപുത്രനായ യേശുമശിഹായുടെ ഉയർപ്പിലുള്ള വിശ്വാസവും മഹത്വത്തോടുകൂടിയ തന്റെ രണ്ടാം വരവിനായുള്ള പ്രത്യാശയുമാണ്. മരണത്തെ തോൽപിച്ച നമ്മുടെ കർത്താവ് പാപത്തെ ജയിച്ച് ഇന്നും ജീവിക്കുന്നു എന്ന യാഥാർത്ഥ്യത്തെ അനുഭവവേദ്യമാക്കുന്ന ആത്മീയതയാണ് ക്രിസ്തുമതം ലോകത്തിന് പകർന്നുനൽകുന്നത്. നിരാശയും ആകുലതയും അന്ധകാരവും നിറയുന്ന നമ്മുടെ ആനുകാലിക ജീവിത പരിസരങ്ങളിൽ കർത്താവിന്റെ ഉയർപ്പുപെരുന്നാൾ നമുക്ക് അവനിലുള്ള നിത്യമായ സമാധാനത്തിന്റെയും പ്രത്യാശയുടെയും ആത്മീയ സന്തോഷത്തിന്റെയും ദിവ്യാനുഭവങ്ങളെ സമ്മാനിക്കുന്നതാണ്.

സമൂഹത്തിലും വ്യക്തിജീവിതങ്ങളിലും മരവിച്ചുപോയ മനുഷ്യത്വത്തിന്റെയും ധാർമ്മികതയുടെയും സത്യത്തിന്റെയും വിശുദ്ധിയുടെയും പുനരുജ്ജീവനം ക്രിസ്തുവിലൂടെ സാധ്യമാണ് എന്ന വലിയ സന്ദേശമാണ് ഈസ്റ്റർ പങ്കുവയ്ക്കുന്നത്. പരിശുദ്ധ സഭയുടെ വലിയ ആനന്ദത്തിന്റെയും മഹത്വത്തിന്റെയും സുദിനംകൂടിയാണ് പുനരുത്ഥാനത്തിന്റെ ദിനം. തന്റെ രക്തത്താൽ വിലക്കുവാങ്ങി പറുദീസയുടെ അനുഭവത്തിലേക്ക് ദൈവപുത്രൻ മനുഷ്യകുലത്തെ വീണ്ടും വിളിച്ചുചേർത്തതിന്റെ നിത്യമായ അനുസ്മരണമാണ് ഉയർപ്പുപെരുന്നാളിന്റെ ആരാധന എന്ന് നാം മറന്നുപോകരുത്. ഭയത്തോടും ആശങ്കയോടുംകൂടെ കല്ലറയിലേക്കോടിയ മഗ്ദലനമറിയം നിത്യസമാധാനത്തിന്റെ സുവിശേഷവാഹിയായിത്തീരുന്ന ആത്മീയ രൂപാന്തരമാണ് ഈ പെരുന്നാൾ ഓരോ വിശ്വാസിയിൽ നിന്നും ആവശ്യപ്പെടുന്നത്.
സുവിശേഷവാഹിയാകുവാനും സുവിശേഷമേകുവാനും ഉള്ള ക്രിസ്തീയ ദൗത്യനിർവ്വഹണം ഹൃദയങ്ങളിലേറ്റുവാങ്ങി ജീവിതംകൊണ്ട് അവന്റെ സഹനത്തിനും ഉയർപ്പിനും സാക്ഷ്യമേകുവാൻ ഈ പെരുന്നാൾ ആചരണം നമ്മെ ശക്തീകരിക്കട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു.




**His Holiness Baselios Marthoma Paulose II**
**The Catholicos of the East**
**&**
**Malankara Metropolitan**
*The Supreme Head of the Malankara Orthodox Syrian Church of India*



■ ഡോ. മാത്യൂസ് മാർ സേവേറിയോസ്




# പൗരസ്ത്യ കാതോലിക്കാ:
## മാർത്തോമ്മാ ശ്ലീഹായിൽ ആരംഭിക്കുന്ന ഇന്ത്യൻ ക്രിസ്തു മാർഗ്ഗത്തിന്റെ പ്രതിരൂപം

പ. വലിയ നോമ്പിലെ മുപ്പത്തിയാറാം ഞായറാഴ്ച കാതോലിക്കാ ദിനമായി ആചരിക്കുന്ന പതിവ് നമുക്കുണ്ട്. അതു സംബന്ധിച്ചുള്ള ചിന്തകളിൽ പ്രധാനമായും വിഷയീഭവിക്കേണ്ടത് പരിശുദ്ധ കാതോലിക്കാ സ്ഥാനത്തെക്കുറിച്ചുള്ള യഥാർത്ഥമായ അവബോധമാണ്.

വി. മാർത്തോമ്മാ ശ്ലീഹായിൽ ആരംഭിക്കുന്ന ഇന്ത്യൻ ക്രിസ്തുമാർഗ്ഗത്തിന്റെ പ്രതിരൂപമായി നിലകൊള്ളുന്ന പൗരസ്ത്യ കാതോലിക്കേറ്റിന്റെ ചരിത്രപരമായ ഉരുത്തിരിയലിന്റെ പശ്ചാത്തലം സംക്ഷിപ്തമായി ഓർത്തെടുക്കുന്നത് ഇത്തരുണത്തിൽ ഏറെ പ്രസക്തമാണ്.

'എന്റെ സുവിശേഷം ലോകമെങ്ങും അറിയിക്കുക' എന്ന തന്റെ ഗുരുവിന്റെ നിയോഗവുമായി പുറപ്പെട്ട പ. മാർത്തോമ്മാ ശ്ലീഹായ്ക്ക് എ.ഡി. 52-ൽ കേരള തീരത്തെത്തുന്നതിന് അനുകൂലസാഹചര്യങ്ങൾ ഏറെയുണ്ടായിരുന്നു. കേരളതീരത്തെ വികസിത അന്തർദേശീയ തുറമുഖങ്ങളും അവയ്ക്ക് ചെങ്കടലിന്റെ തീരവുമായി ഉണ്ടായിരുന്ന വ്യാപാര ബന്ധങ്ങളും ഇന്ന് തെളിയിക്കപ്പെട്ട വസ്തുതകളാണ്. പിൽക്കാല ചരിത്രത്തിൽ നസ്രാണികൾ എന്നറിയപ്പെട്ട കേരളത്തിലെ ആദിമ ക്രൈസ്തവരെ, മാർത്തോമ്മൻ ക്രിസ്ത്യാനികൾ എന്നാണ്, പാശ്ചാത്യ സഞ്ചാരികൾ നൂറ്റാണ്ടുകൾക്കു ശേഷം പോലും വിശേഷിപ്പിക്കുന്നത്. ഇന്ത്യൻ ക്രൈസ്തവർക്ക് തങ്ങളുടെ സ്ഥാപകനായ മാർത്തോമ്മാ ശ്ലീഹായോടുണ്ടായിരുന്ന ആദരവ് അത്ര അഗാധമായിരുന്നു.

കേരള തീരത്ത്, ക്രിസ്തുമാർഗ്ഗം നൂറ്റാണ്ടുകൾ നിലനിന്നത് സ്വന്തമായ ഒരു ദേശീയ തനിമ രൂപപ്പെടുത്തിയാണ്. അതൊരു ദേശീയ സംസ്കൃതിയായിരുന്നു. അത് ലോകത്തിന്റെ ഇതര ഭാഗങ്ങളിൽ വളർന്നു വികസിച്ച ക്രൈസ്തവ സഭകളുടെ ഒരു കേവല പകർപ്പ് അല്ലായിരുന്നു. ബലപ്രയോഗമോ രാഷ്ട്രീയമായ ഇടപെടലുകളോ കൂടാതെ ഉൽഭവിച്ച് തനതായ വ്യക്തിത്വം വളർത്തിയെടുത്ത പൂർണ്ണമായും ഭാരതീയമായ ക്രിസ്തുമാർഗ്ഗം. കേരളത്തിന്റെ സാമൂഹിക സംവിധാനത്തിന്റെ ഇഴപിരിക്കാനാവാത്ത ഭാഗമായി അത് നിലകൊണ്ടു. അതിന്റെ ജീവിതശൈലിയും നിയമസംഹിതയും ഈ സമൂഹത്തിന്റേതുതന്നെയായിരുന്നു എന്നത് ഇന്ത്യക്ക് അഭിമാനമാണ്. എല്ലാ തത്വസംഹിതകളേയും സ്വീകരിച്ച്, അംഗീകരിച്ച് സ്വാംശീകരിച്ച, ഇന്ത്യയ്ക്ക് സ്വന്തമായ ഒരു ക്രിസ്തുമാർഗ്ഗവും ഉണ്ട്. അതും അതിന്റെ പ്രാരംഭകാലത്തോളം പുരാതനത്വം ഉള്ള ക്രിസ്തുമാർഗ്ഗം. അവരാണ് മലങ്കര നസ്രാണികൾ. ഇന്ത്യയിലെ ദേശീയ ക്രൈസ്തവ മലങ്കര നസ്രാണികളുടെ പതിനഞ്ചാം നൂറ്റാണ്ടുവരെയുള്ള ഭരണസംവിധാനവും തികച്ചും അന്നത്തെ കേരളത്തിന്റെ സാമൂഹിക വ്യവസ്ഥയ്ക്ക് അനുരൂപമായിരുന്നു. നമ്പൂതിരി ഗ്രാമവ്യവസ്ഥക്കു തുല്യമായി തികച്ചും ജനാധിപത്യപരമായി തന്നെ മലങ്കര നസ്രാണികളുടെ ഭരണാധികാരം പള്ളിയോഗങ്ങളിലും മലങ്കര പള്ളിയോഗത്തിലും നിക്ഷിപ്തമായിരുന്നു. ജാതിക്കു കർത്തവ്യൻ എന്ന തദ്ദേശീയ സ്ഥാനിയായിരുന്നു അവരുടെ ഭരണത്തല

വൻ. വൈദികരേയും ശെമ്മാശന്മാരേയും പട്ടം കെട്ടുവാൻ മാത്രമായിരുന്നു അവർക്ക് മേല്പട്ടക്കാരുടെ ആവശ്യം. ഇതിനായി മാത്രം നസ്രാണികൾ വിദേശ മേല്പട്ടക്കാരെ ആശ്രയിച്ചിരുന്നു. സ്വാഭാവികമായും അന്ന് കേരളതീരവുമായി സുദൃഢമായ വ്യാപാരബന്ധം ഉണ്ടായിരുന്ന പേർഷ്യയിലെ സഭയുമായി ഈ ബന്ധം സ്ഥാപിക്കപ്പെട്ടു. ഇരു സമൂഹങ്ങളുടേയും പൊതുവായ മാർത്തോമ്മൻ പൈതൃകവും കേരളത്തിലെ പേർഷ്യൻ കുടിയേറ്റങ്ങളും ഈ ബന്ധത്തിനു സഹായകരമായിരുന്നു.

പേർഷ്യൻസഭ മലങ്കരസഭയ്ക്ക് ആവശ്യാനുസരണം വൈദികരെ വാഴിച്ചു തന്നു. അതിനായി കാലാകാലങ്ങളിൽ അവിടെ നിന്നും മെത്രാന്മാരെ അയച്ചുതന്നു. അവർ നസ്രാണികളുടെ ഭരണത്തലവനായ ജാതിക്കു കർത്തവ്യനെ അർക്കദ്യാക്കോൻ എന്ന വൈദിക സ്ഥാനത്തേക്കുയർത്തി. നസ്രാണികളാവട്ടെ പേർഷ്യൻ സഭയുടെ തലവനായ ബാഗ്ദാദിലെ പൗരസ്ത്യ കാതോലിക്കായെ ആത്മീയ അദ്ധ്യക്ഷനായി അംഗീകരിച്ചു. അദ്ദേഹത്തിനുവേണ്ടി വി. കുർബ്ബാനകളിലും നിത്യ നമസ്കാരത്തിലും പ്രാർത്ഥിച്ചുവന്നു. ഒരിക്കലും നേരിട്ടു കാണാത്ത കാതോലിക്കാ എന്ന ആത്മീയ അദ്ധ്യക്ഷൻ നസ്രാണി സംസ്കൃതിയുടെ ഭാഗമായി. സഭാഭരണം അപ്പോഴൊക്കെയും തദ്ദേശീയനായ അർക്കദ്യാക്കോന്റെയും മലങ്കര പള്ളിയോഗത്തിന്റെയും മാത്രം നിയന്ത്രണത്തിലായിരുന്നു.

1653-ലെ ഐതിഹാസികമായ കൂനൻകുരിശു സത്യത്തേത്തുടർന്ന് കേരളത്തിൽ ഒരു തദ്ദേശീയ മെത്രാപ്പോലീത്ത വേണമെന്ന്, മലങ്കര പള്ളിയോഗം തീരുമാനിച്ചു. അന്നു സഭയുടെ ഭരണത്തലവനായിരുന്ന തോമ്മാ അർക്കദ്യാക്കോനെ മാർത്തോമ്മാ എന്ന പേരിൽ എപ്പിസ്ക്കോപ്പായായി ഉയർത്താൻ തീരുമാനിച്ചു. മേല്പട്ടസ്ഥാനം ക്രമപ്പെടുത്താൻ മറ്റൊരു മേല്പട്ടക്കാരൻ അനിവാര്യമായതിനാൽ ഒരു മേല്പട്ടക്കാരനെ അയച്ചു തരണമെന്ന് എല്ലാ പൗരസ്ത്യ സഭാ തലവന്മാരോടും നസ്രാണികൾ അഭ്യർത്ഥിച്ചു. ഈ അഭ്യർത്ഥന അനുസരിച്ച് അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ പ്രഥമൻ പാത്രിയർക്കീസ് 1665-ൽ യരുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീലിനേയും തുടർന്ന് 1685-ൽ പ. യൽദോ ബസേലിയോസ് മഫ്രിയാനായേയും മാർ ഈവാനിയോസ് ഹദിയള്ളയെയും കേരളത്തിലേക്കയച്ചു. തദ്ദേശീയ മേല്പട്ടക്കാരെ വാഴിച്ച് മലങ്കരസഭയുടെ പട്ടത്വ പ്രതിസന്ധിക്ക് നിവാരണം വരുത്തുക എന്ന ഏക ലക്ഷ്യത്തോടെയും അതിനു ശേഷം മടങ്ങിയെത്തണമെന്ന് വ്യക്തമായ നിർദ്ദേശത്തോടെയുമാണ് പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ പ്രഥമൻ പാത്രിയർക്കീസ് അവരെ അയച്ചത്. അവരുടെ സഹായത്താൽ, കേരളത്തിലെ തദ്ദേശീയ മേല്പട്ടക്കാരുടെ ശ്രേണിയും സത്യവിശ്വാസവും നിലനിന്നു. തുടർന്ന് 165 വർഷം മലങ്കര സഭയുടെ ഭരണത്തലവന്മാർ പരമ്പരാഗതമായി വാഴിക്കപ്പെടുന്ന തദ്ദേശീയരായ മാർത്തോമ്മാ മെത്രാന്മാരായിരുന്നു. പക്ഷേ ഇക്കാലത്തൊക്കെയും, മലങ്കര സഭ, അതിന്റെ ആത്മീയ അദ്ധ്യക്ഷൻ - കാതോലിക്കാ ആണെന്നുള്ള വിശ്വാസത്തിൽ നിലനിൽക്കുകയും അവർക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തുവന്നു. 1686-ലെ ചെങ്ങന്നൂർ സുന്നഹദോസ് ഓർത്തഡോക്സ് വിശ്വാസവും അലക്സാൻഡ്രിയൻ വേദശാസ്ത്രവും ഔദ്യോഗികമായി അംഗീകരിച്ചു. 1770-ൽ സഭാദ്ധ്യക്ഷന്റെ സ്ഥാനം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്നായി നാമകരണം ചെയ്യപ്പെട്ടു. 1809-ൽ കണ്ടനാടു പടിയോലവഴി പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങൾ അംഗീകരിച്ചു. ഇതെല്ലാം ചെയ്തിട്ടും ആത്മീയ അദ്ധ്യക്ഷൻ കാതോലിക്കാ ആണെന്ന വിശ്വാസത്തിനു കോട്ടം തട്ടിയില്ല.

പിന്നീട്, ഒരു നൂറ്റാണ്ടുകാലം മാർ ദീവന്നാസ്യോസ് സ്ഥാന നാമത്തിൽ, മലങ്കര മെത്രാപ്പോലീത്താമാർ പ. മാർ തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലിരുന്ന് മലങ്കരസഭയെ ഭരിക്കുകയും പിൻഗാമികളെ വാഴിക്കുകയും ചെയ്തു. എന്നാൽ ചില പ്രത്യേക സാഹചര്യങ്ങളാൽ 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധിയിലൂടെ മലങ്കരയിൽ മേൽപട്ടക്കാരെ വാഴിക്കാനുള്ള അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിക്ഷിപ്തമായി.

ഈ സാഹചര്യത്തിൽ നഷ്ടപ്പെട്ട അവകാശം തിരികെ കൊണ്ടുവരാനുള്ള ശ്രമം, അന്നു മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ ആരംഭിച്ചു. എന്നാൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹകരണം കൂടാതെ ഏകപക്ഷീയമായ അത്തരമൊരു നടപടിക്കു നിയമസാധുതയില്ലായിരുന്നു. എന്നാലും നിയമവാഴ്ചയ്ക്കു വിധേയരായ മലങ്കര നസ്രാണികൾ യാതൊരു നിയമ വിരുദ്ധനടപടിക്കും മുമ്പും, അന്നും ഇന്നും തയ്യാറല്ല. ആയതിനാൽ മേല്പട്ടക്കാരെ വാഴിക്കാനുള്ള തങ്ങളുടെ പൂർവിക അവകാശം മടക്കി നൽകണമെന്ന് കോടതി വിധിപ്രകാരം അതു കൈവശമായ അന്ത്യോഖ്യാ പാത്രിയർക്കീസിനോടു നസ്രാണികൾ അഭ്യർത്ഥിച്ചു.

1890-കളിലാരംഭിച്ച ഈ ശ്രമം ഫലവത്തായത്, മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പിൻഗാമി പ. വട്ടശ്ശേരിൽ മാർ ഗീവർഗീസ് ദീവന്നാസ്യോസ് എന്ന മലങ്കര മെത്രാപ്പോലീത്തായുടെ കാലത്താണ്. 1912-ൽ അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ് കേരളത്തിലെത്തി. അദ്ദേഹം മലങ്കരയിലെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സഹകരണത്തോടെ മലങ്കരസഭ തെരഞ്ഞെ

ശേഷം 18-ാം പേജിൽ



ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ




## 2020 മാർച്ച് 22
## വലിയ നോമ്പിലെ അഞ്ചാം ഞായർ
**വി: ലൂക്കോസ് 13: 10 – 17**

### കൂനിയുടെ ഞായർ

ഒരു "രോഗാത്മാവ്" (ദുരാത്മാവ്) ബാധിച്ചതിന്റെ അനന്തര ഫലമായാണ്, കൂനിയായ സ്ത്രീ അങ്ങനെ ആയതെന്ന് വി. ലൂക്കോസ് വിവരിക്കുന്നു. ഒട്ടും നിവരുവാൻ കഴിയാത്ത കൂനുണ്ടായിട്ടുകൂടി ആ സ്ത്രീ പള്ളിയിൽ പതിവു പോലെ വന്നുകൊണ്ടിരുന്നു! അങ്ങനെ പള്ളിയിൽ വന്നതുകൊണ്ട് സൗഖ്യവും ലഭിച്ചു!

ശരീരരോഗം: പാപരോഗമോ, ദുരാത്മ പീഡയോ എന്തുമാകട്ടെ, അവയിൽ നിന്ന് മോചനം നൽകുന്നത്, വേല ചെയ്ത്, ശാബത് ലംഘിക്കലാകുമോ? ശാബത് മനുഷ്യനുവേണ്ടിയും മനുഷ്യനന്മയ്ക്കും വേണ്ടിയുമാണെന്നാണ് കർത്താവ് പഠിപ്പിച്ചിരുന്നത്. പത്തു കല്പനകളിൽ, ശാബത് "ആചരിക്കണെമെന്നല്ല, ശാബതിനെ "ശുദ്ധീകരിക്കണ" മെന്നാണ് നിഷ്കർഷിച്ചിരിക്കുന്നത്. അത് എങ്ങനെയാണെന്ന് ശാബത് ആചരിക്കുന്നതിൽ വ്യഗ്രത കാട്ടുന്ന പലർക്കും സാമാന്യമായി ഒരു പിടിയുമില്ലതാനും! 'ശുദ്ധീകൃത'! സരണികളും, പ്രവൃത്തികളും കൊണ്ടല്ലാതെ ശാബതിനെ എങ്ങനെ ശുദ്ധീകരിക്കാനാവും? അല്ലാത്ത നടപടികൾ 'കപടഭക്തി'യുടെ പ്രകടനങ്ങൾ മാത്രമായിരിക്കും?

പതിനെട്ടു വർഷമായി കഠിനമായ കൂനുള്ള സ്ത്രീയെ ആരും പരിചരിക്കുകയോ, അവർക്കുവേണ്ടി പ്രാർത്ഥിക്കുകയോ, അവരോട് ശരിയായി സഹതപിക്കുകയോ, ചെയ്തുകാണാൻ വഴിയില്ല. സൗഖ്യം നേടാൻ വരുന്നവരെ ശാസിക്കുന്ന സുനഗോഗു പ്രമാണിയെപ്പറ്റി എന്തു തോന്നുന്നു? യേശുവിന്റെ അടുത്തേക്കു വരുന്ന ശിശുക്കളെ തടയുന്ന 'ക്രിസ്തുശിഷ്യന്മാർ' ചെയ്തതും അതുതന്നെ. അല്ലെങ്കിൽ പിന്നെ, ശാബതും സുനഗോഗുമൊക്കെ എന്തിനാണ്? ശാബതിൽ നാൽക്കാലികൾക്ക് ദാഹശമനം വരുത്തുന്നത് ശാബതുലംഘനമായി കരുതുന്നില്ല. ശാബതിൽ യരുശലേമിൽ ബലിയർപ്പിക്കുന്ന പുരോഹിതൻ ശാബതിനെ ലംഘിക്കുന്നില്ല! ദോഷാരോപണം നടത്തുന്നവരുടെ കണ്ണുതുറപ്പിക്കുന്നതാണ് ഈ സംസാരങ്ങൾ.

അസൂയയാണ് ഇതിന്റെയെല്ലാം പിന്നിൽ. എന്നെക്കൊണ്ടാവാത്തത്, നീയും ചെയ്യേണ്ട, "അത്രതന്നെ. അസൂയ "മരണകര"മാണെന്ന്, വിവാഹ ശുശ്രൂഷയിലെ ആശംസയിൽ കാണുന്നു. ആദമിനെയും ഹവ്വായെയും പിശാചു "വീഴിച്ച"തിന്റെ കാരണവും അസൂയയായിരുന്നു. മനുഷ്യന്റെ ആനന്ദകരമായ സ്ഥിതി (സ്രഷ്ടാവൊടു തുല്യം സൃഷ്ടി) പിശാചിൽ അസൂയയുളവാക്കി. പിന്നെ അവരെ നശിപ്പിക്കുക എന്നതാണവന്റെ അജണ്ട. അസൂയ മൂലം അന്യരെ ചവിട്ടിത്താഴ്ത്താനുള്ള പ്രവണത അന്ന് ആരംഭിച്ചതാണ്!

ഇത്തരം പാപബന്ധനങ്ങളെ അഴിച്ചുകളഞ്ഞ് മനുഷ്യർക്ക് സ്വാതന്ത്ര്യം നൽകാൻ ദൈവപുത്രൻ മനുഷ്യാവതാരം ചെയ്തു! ശവസംസ്കാര ശുശ്രൂഷയിലും, 'ബന്ധനങ്ങളിൽ നിന്ന് എന്നെ മോചിപ്പിക്കണമേ' എന്ന അർത്ഥന കാണുന്നുണ്ട്. ഒട്ടും നിവരുവാൻ കഴിയാത്ത കൂനുള്ള അവസ്ഥയും, നിവർന്നു നിന്ന് ദൈവത്തെ സ്തുതിക്കുന്ന അവസ്ഥയും തമ്മിൽ എന്തൊരന്തരം! എതിരാളികൾ ലജ്ജിച്ചുപോയത് സ്വാഭാവികം. അസൂയക്കാരുടെ ഗതിയാണത്:

വീണ്ടും, നോമ്പിന്റെ പൊതുവായ ലക്ഷ്യങ്ങളിലേക്കു വിരൽ ചൂണ്ടുന്നതാണ് ഈ സംഭവം. പാപബന്ധങ്ങൾ അഴിയട്ടെ; അസൂയ കടപുഴകട്ടെ; മുഖലജ്ജ മാറട്ടെ. യഥാർത്ഥ നോമ്പുപവാസങ്ങളുടെ ഇത്തരം സത്ഫലങ്ങൾ, നോമ്പാകുന്ന യാത്രയിൽ ശേഖരിക്കണം!

**2020 മാർച്ച് 29**
## വലിയ നോമ്പിലെ ആറാം ഞായർ
**വി. യോഹന്നാൻ 9:1-41**

### കുരുടനെ സുഖപ്പെടുത്തിയത്

കാഴ്ചയ്ക്കുള്ള കണ്ണുകൾ ദൈവം നൽകിയിരിക്കുന്ന അമൂല്യ ദാനമല്ലേ? കണ്ണിനു കാഴ്ച നഷ്ടപ്പെടുകയോ, ജന്മനാകാഴ്ച ഇല്ലാതെയിരിക്കുകയോ ചെയ്യുന്ന സ്ഥിതി ധാരാളമുണ്ട്. എന്നാൽ കാഴ്ചയുള്ള കണ്ണുകളുണ്ടായിട്ടും കാണേണ്ടത് കാണുകയും ഗ്രഹിക്കാതിരിക്കുകയും ചെയ്യുന്നത് പാപമാണ്. കാഴ്ചയില്ലാത്തവന്റെ നിലവിളി ശ്രദ്ധേയമാണ്. (മർക്കോ. 10, മത്തായി 9)"ദാവീദു പുത്രാ, എന്നോട്/ ഞങ്ങളോട് കരുണ ചെയ്യണമേ". യഹൂദർക്കു പ്രിയങ്കരനായ യിസ്രായേലിന്റെ രണ്ടാമത്തെ രാജാവിന്റെ നന്മയെ പരാമർശിച്ചുമാണീ പ്രാർത്ഥന. ക്രിസ്തു, 'ദാവീദു പുത്ര'നാണെന്നും, അവിടുന്ന് രാജാവാണെന്നുമുള്ള ഏറ്റുപറച്ചിലുമിവിടെയുണ്ട്. ആദ്യമെ അവരാരും കാഴ്ചകിട്ടുവാനായി അപേക്ഷിക്കുന്നില്ല; 'കരുണ' മാത്രമാണ് ചോദിക്കുന്നത്. മനസ്സലിവിന്റെ പാഠങ്ങൾ ഇവിടെയും ആവർത്തിക്കുന്നു. കർത്താവ് മനസ്സലിയുന്നയാളാണ്. "പുരുഷാരത്തെ കണ്ടാറെ അവൻ മനസ്സലിഞ്ഞു..." ഉച്ചത്തിലുള്ള കുരുടന്റെ നിലവിളി അവിടുന്നു കേട്ടു. കുരുടനെ അരികിലേക്കു വിളിച്ചു.

ജന്മനാ അന്ധനായിരുന്നവനെ സൗഖ്യമാക്കുന്നതിനു മുമ്പുള്ള പ്രസ്താവനകൾ ഇങ്ങനെ: സൗഖ്യദാനത്തിലൂടെ ദൈവത്തിന്റെ പ്രവൃത്തിവെളിപ്പെടുന്നു; ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു. എന്നാൽ ഒരുവനും പ്രവർത്തിക്കുവാൻ കഴിയാത്ത രാത്രിവരുന്നു. എന്താണീ രാത്രി? അജ്ഞാനം, പാപം, അഹന്ത, അഴിമതി, കൈക്കൂലി, ആദിയായവയെല്ലാം, ഇരുളിന്റെ പര്യായങ്ങളാണ്. അവിടെ നന്മയൊന്നും മുളയ്ക്കുകയില്ല. "പ്രകാശത്തിന്റെ മക്കൾ" എന്നൊരു പരാമർശം കർത്താവു നടത്തുന്നുണ്ടല്ലോ. ഉള്ളിലും പുറത്തും വെളിച്ചമുള്ളവൻ തിന്മ പ്രവർത്തിക്കുവാൻ അറയ്ക്കും. കാഴ്ച പ്രാപിച്ച കുരുടനെ, അസൂയയും അഹങ്കാരവും മൂലം വിസ്തരിക്കുന്ന പരീശന്മാർ യഥാർത്ഥത്തിൽ കാഴ്ചയുള്ളവരോ? ഒരിക്കലുമില്ല. കാഴ്ചയുണ്ടെന്ന് അവർ അവകാശപ്പെടുന്നത് തീർത്തും അടിസ്ഥാനരഹിതമാണ്. കാരണം സത്യം തിരിച്ചറിയാനും അംഗീകരിക്കാനും അവർക്കാവുന്നില്ല. അത് ബോധപൂർവ്വമായ തമസ്ക്കരണമാണ്. 'ഇഷ്ടാനുസരണം' ചെയ്യുന്ന പ്രവൃത്തികളുടെ മേലാണല്ലോ ന്യായവിധിയുണ്ടാകുന്നത്.

ഇവിടെ 'പണ്ഡിതന്മാരും' നേതാക്കളും പാമരന്മാരായി ഭവിക്കുന്നു. അക്ഷരാഭ്യാസമില്ലാത്ത കുരുടൻ ജ്ഞാനിയും സത്യാന്വേഷിയുമായി രൂപപ്പെടുന്നു. നേതാക്കളുടെ വേദശാസ്ത്രമൊന്നും അവന്റെമേൽ ഏശുന്നില്ല, കാരണം അവർ മുൻവിധിയോടെയാണ് സംസാരിക്കുന്നതും ഇടപെടുന്നതും. വിസ്തരിക്കുന്നതിനു മുമ്പെ വിധിപറയുന്ന രീതിയാണിത്. യേശു, ക്രിസ്തുവല്ലെന്നും, ക്രിസ്തുവാണെന്നു വിശ്വസിക്കുന്നത് കുറ്റകരമാണെന്നും അവർ പ്രചരിപ്പിച്ചിരുന്നു. "നീ ഞങ്ങളെ പഠിപ്പിക്കുന്നുവോ? എന്ന പരുഷ വാക്കുകൾ അർത്ഥപൂർണ്ണമാണ്. കാരണം, കാഴ്ചപ്രാപിച്ച കുരുടനായിവിടെ ഗുരു. സ്വാനുഭവമാണവന്റെ ജ്ഞാനം". അത് സ്വീകരിക്കാൻ അഹങ്കാരം നിറഞ്ഞ പരീശമനസ്സുകൾക്കാകുന്നില്ല.

ദൈവത്തിന്റെ ന്യായവിധി, 'കാഴ്ചയുള്ളവരെയും' 'കുരുട'രെയും തമ്മിൽ വേർതിരിക്കുന്നു. ഈ സംഭവം പഠിക്കുന്നവർ ചോദിക്കുകയും മനനം ചെയ്ത് വിമർശനബുദ്ധ്യാ അന്വേഷിക്കേണ്ടതുമായ ഒരു സമസ്യ ഇതിൽ അടങ്ങിയിരിക്കുന്നു.

'ഞങ്ങളും കുരുടരോ?'

ഈ അന്വേഷണം ആത്മാർത്ഥതയുള്ളതാണെങ്കിൽ കണ്ണാടിയിൽ മുഖമെന്നവണ്ണം, അവനവനെത്തന്നെ കാണാനാവും. കുരുടനായിരുന്നിട്ട് കാഴ്ച ലഭിച്ചവനേ, വെളിച്ചത്തിന്റെ ശരിയായ മൂല്യം ആസ്വദിക്കാനാവൂ!

**2020 ഏപ്രിൽ 5**
## ഓശാന ഞായർ
**വി. യോഹന്നാൻ 12:12-19**

യരുശലേം ദേവാലയത്തിലേക്ക് യേശുവിനു നൽകിയ വരവേല്പിൽ സംബന്ധിച്ചിരുന്നത്, ശിഷ്യന്മാർ മാത്രമല്ല. തന്റെ കാരുണ്യവും മഹാമനസ്കതയും മൂലം പലവിധ സഹായങ്ങളും സൗഖ്യവും പ്രാപിച്ചവരും, ക്രിസ്തുവിന്റെ



വരവിനെ പ്രതീക്ഷിച്ചവരുമുണ്ടായിരുന്നു. ഈന്തപ്പനയുടെ കുരുത്തോലകൾ വീശിക്കൊണ്ട് യേശുവിനെ വരവേറ്റത്, കൂടാര പ്പെരുന്നാളിലെ ആഘോഷ-ആചാരങ്ങളുടെ ഒരാവർത്തനവും കൂടെയായിരുന്നു. (ലേവ്യ. 23:33-44) (ആവ. 16:13-17). മരുഭൂമി യിലൂടെ നാല്പതുവർഷം, "വീടും കൂടുമില്ലാതെ" പ്രവാസികളായി കഴിഞ്ഞിരുന്ന നാളുകളെ ഓർത്തു വിനയപ്പെടാനും, കനാനിൽ സ്വസ്ഥതയും രാജ്യവും, അനുഭവങ്ങളും നൽകിയ ദൈവത്തിനു നന്ദി പറയാനുമുള്ള അവസരമായിരുന്നു കൂടാ രപ്പെരുന്നാൾ.

ഇതിനു മുമ്പൊരിക്കലും ഇങ്ങനെയൊരു ആഘോഷപൂർവ്വമായ വരവേൽപ്പ് യേശുവിന് ഉണ്ടായിട്ടില്ല. ഈ 'എളിയ' സ്വീകരണം അദ്ദേഹം സ്വീകരിച്ചു. ആരുടെയോ ഉടമസ്ഥതയുള്ള കഴുതക്കുട്ടിയുടെ പുറത്താണ് യാത്ര! കല്ലടാവിൽ പരമദരി ദ്രനായിപ്പിറന്നവന്, മറ്റൊരു വരവേല്പും യോജിക്കുകയില്ല. യേശു മുഖാന്തിരം നടന്ന അത്ഭുതപ്രവൃത്തികളെയോർത്തു സന്തോഷിച്ചാണ് ശിഷ്യഗണം തന്നെ ആർപ്പുവിളികളാൽ ആദരിച്ചത്. ഇത്തരമൊരു രാജകീയ വരവേല്പ് തന്റെ രണ്ടാമത്തെ വരവിൽ ഉണ്ടാകും. അന്ന് സന്തോഷസൂചകമായി കുരുത്തോലകൾ പിടിച്ചു നിൽക്കുന്നവരോട് ചേരുവാൻ നമുക്കും ഭാഗ്യ മുണ്ടാകുമോ?

ദേവാലയത്തിലേക്കുള്ള വരേൽപിൽ അസഹിഷ്ണുത പൂണ്ട ഒരു കൂട്ടരുണ്ടായിരുന്നു, പരീശന്മാർ, അവർ പറഞ്ഞാൽ സ്തുതിഗീതങ്ങൾ നില്ക്കുകയില്ല എന്നറിയാമെന്നതിനാൽ, 'ശിഷ്യന്മാരെ വിലക്കുക' എന്ന് അവർ യേശുവിനോടഭ്യർത്ഥി ച്ചു. അതിനു ലഭിച്ച മറുപടി, ദൈവം സൃഷ്ടിച്ച പ്രകൃതിയുടെ മഹത്വത്തെ വെളിപ്പെടുത്തുന്നതാണ്. പ്രകൃതി ദൈവത്തെ, അതിന്റെ പ്രത്യേക രീതിയിൽ മഹത്വപ്പെടുത്തുന്നു (സങ്കീ. 19:1) എന്നവേദഭാഗം ഇവിടെ അനുസ്മരിക്കാം.

യരുശലേം നഗരത്തെയോർത്ത് യേശു വിലപിച്ചതെന്തിന്? അതിനു സംഭവിക്കാൻ പോകുന്ന അധഃപതനത്തെയും നാശ ത്തെയും കുറിച്ചായിരുന്നു അത്. ഈ വിലാപം ഇന്നും പ്രസക്തമാണ്.

"ഹാപുഷ്പമേ, അധിക തുംഗപദത്തിലെത്ര
ശോഭിച്ചിരുന്നൊരു രാജ്ഞികണക്കെ നീ!"

പോയ നല്ല നാളുകൾ. മാതാവിന്റെ അനുഗ്രഹങ്ങളും ദാനമായി ലഭിച്ച കൃപകളും മറന്നുപോയ ഒരു സമൂഹം! അതിന്റെ സർവ്വനാശത്തിനിനി അധികനാളില്ല. മനോജ്ഞമായ ഈ ദേവാലയവും നാമാവശേഷമാകും, അത് സർവ്വലോകത്തിനും പ്രാർത്ഥനാലയമായിരുന്നു; എന്നാൽ അതിന്റെ ഭരണക്കാരും കൈകർത്താക്കളും അതു മറന്നു, അതിനെ കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തു. നിയോഗം മറന്നവരുടെ സുനിശ്ചിതമായ നാശം!

ഈ വരവേല്പിൽ പ്രകൃതിയും ഒത്തുചേരുന്നു. സൗമ്യതയുടെ പ്രതീകമായ കഴുതക്കുട്ടി, വഴിയിൽ വിരിക്കുന്ന വസ്ത്രങ്ങളും വൃക്ഷച്ചില്ലികളും, ശിഷ്യന്മാരും സാമാന്യജനവും, ആർത്തുവിളിക്കാൻ ഒരുങ്ങിയിരിക്കുന്ന കല്ലുകളും. ഇവിടെ പ്രകൃതിയുടെയും മനുഷ്യരുടെയും ഒരുമ സാർത്ഥകമാകുന്നു. സൃഷ്ടിയുടെ 'ആദി'യിലെ സ്ഥിതി! ഈ സാർവ്വഭൗമിക സൗഹൃദം വീണ്ടെടുക്കേണ്ടത്, ഭൂമിയെന്ന ഗ്രഹത്തിന്റെ നിലനില്പിനു തന്നെ അനിവാര്യമാണ്. കർത്താവിന്റെ തിരുജനന നാളിൽ ഉതിർന്ന ദൈവദൂതന്മാരുടെ സംഘഗാനവും, ഓശാന ദിനങ്ങളിൽ ശിഷ്യന്മാരുടെ സ്തുതിഗീതങ്ങളും സ്വർഗ്ഗരാജ്യ ത്തെയും ഭൂമിയെയും തമ്മിൽ ബന്ധിപ്പിക്കുന്നവയാണ്.

ആരാണ് യേശുവിന്റെ സ്നേഹിതർ? തനിക്കാവശ്യമുള്ളതിനെ (ഇവിടെ കഴുതക്കുട്ടി) തനിക്ക് സമർപ്പിക്കുന്നവൻ. പെസഹ കഴിക്കാൻ ഇടമില്ലാത്ത തനിക്ക് 'വിരിച്ചൊരുക്കിയ'വൻ മാളിക' വിട്ടുനല്കുന്നവൻ; അങ്ങനെ പലരും. തന്റെ 'ആവശ്യങ്ങൾ', ദരിദ്രരായ മനുഷ്യരുടെ ആവശ്യങ്ങൾ തന്നെയാണ്.

നമുക്കും ഒരുമിച്ച് പാടിസ്തുതിക്കാം.

"ദാവീദു പുത്രന് ഊശാനാ".

### പെസഹാ

വി. കുർബാന സ്ഥാപനമായ കർത്താവിന്റെ തിരുവത്താഴത്തിനകമ്പടിയായി രണ്ടു സംഭവങ്ങൾ കാണുന്നു. ഒന്ന്, പാപി യായ സ്ത്രീയുടെ അനുതാപക്കണ്ണുനീരും, അവളുടെ പാപങ്ങൾ ക്ഷമിക്കപ്പെടുന്നതും. ഈ സംഭവത്തെ തന്റെ കബറട ക്കത്തിനായുള്ള തൈലം പൂശലും (മരിക്കുന്നതിനു മുമ്പുതന്നെ!) ലോകം മുഴുവൻ പ്രചരിക്കേണ്ടതുമായി കർത്താവ് വ്യാഖ്യാനിച്ചിരിക്കുന്നു. രണ്ടാമത്തേത്, ശിഷ്യന്മാരുടെ കാലുകൾ കഴുകുന്ന അസാധാരണ രംഗവുമാണ്. ഈ രണ്ടു സംഭ വങ്ങളും വി. കുർബ്ബാനയ്ക്കുള്ള ഒരുക്കമായിക്കരുതാം. അനുതാപക്കണ്ണുനീരും പാപമോചനവും, വിനയവും സേവന മനോഭാവവും.

തന്റെ ശിഷ്യരുമായി മാത്രം പരമ്പരാഗതമായ പെസഹാ ആചരിക്കുവാൻ കർത്താവ് അഭിലഷിക്കുന്നു. അവിടെ മറ്റാരുമി ല്ല. പഴയ പെസഹാ ഒടുങ്ങി, പുതിയത് സമാരംഭിക്കുന്നു. ഈ 'ഭരമേല്പിക്കൽ' (എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം ചെയ്യു വിൻ) ശിഷ്യന്മാർക്കു മാത്രമാണ്. മാത്രമല്ല, ഇത് തുടരുകയും, ദൈവരാജ്യത്തിൽ പൂർത്തിയാവുകയും ചെയ്യേണ്ട മഹാരഹ സ്യമാണ്. പിന്നീട് അതു തുടരുകയില്ല.

അവിടുന്നു നൽകിയത് സ്വന്ത ശരീര രക്തങ്ങളാണ്; ആ വാക്കുകൾ അവിടുന്നു ഉപയോഗിച്ചവ തന്നെ. അത് മാറ്റിപ്പറയാ നോ, "ശരീരരക്തങ്ങളല്ല" വെറും "ഓർമ്മ" മാത്രമാണെന്നു പറയാനോ ആർക്കും അവകാശമില്ല.

മനുഷ്യാവതാരത്തിന്റെ ഒരു സുപ്രധാന ലക്ഷ്യമാണിവിടെ പൂർത്തിയായിരിക്കുന്നത്. മരിക്കുന്നതിന് മുമ്പാകയാൽ ശരീ ര-രക്തങ്ങൾ രണ്ടായിട്ടു നൽകി. മരണവും പുനരുത്ഥാനവും കഴിഞ്ഞപ്പോൾ വേർപെട്ടവ വീണ്ടും ഒന്നായി ജീവനുള്ള ശരീ രമായി. പിന്നീടു വേർതിരിക്കാനാവില്ല!

അനുതാപത്തോടും, കണ്ണുനീരോടും, വിനയത്തോടും ഈ ഭയങ്കര രഹസ്യത്തെ സമീപിക്കാം. ഇത് പുതിയ ഉടമ്പടിയാ ണ്. അതുവഴി അവിടുന്ന് നമ്മിൽ വസിക്കുമെന്നതാണിതിന്റെ കാതൽ.

"വാങ്ങി ഭക്ഷിപ്പിൻ, കുടിപ്പിൻ"

## ദുഃഖവെള്ളി

എല്ലാ കണ്ണുകളും ഹൃദയങ്ങളും കുരിശിങ്കൽ പതിഞ്ഞിരിക്കുന്നു. കുഞ്ഞാടു വെട്ടപ്പെട്ടിരിക്കുന്നു; ബലി പൂർണ്ണമായിരിക്കുന്നു.

അനുബന്ധമായി നടന്ന സംഭവങ്ങളും, അവയിൽ ഭാഗഭാക്കായ രാജപ്രതിനിധിയും, മതനേതാക്കന്മാരും, ഭയചകിതരായ ശിഷ്യന്മാരുമെല്ലാം നമ്മുടെ ശ്രദ്ധയാകർഷിക്കുന്നു; എങ്കിലും നമുക്ക് കാൽവറി മലയിലെ മരക്കുരിശിനുമുമ്പിൽ മുട്ടുകുത്താം; നിറകണ്ണുകളോടെ മുകളിലേക്കു നോക്കി, തീവ്ര മരണവേദനയിലായിരിക്കുന്ന പ്രാണപ്രിയനെക്കാണാം!

മുമ്പുണ്ടായതെല്ലാം ഇതിനുള്ള ഒരുക്കമായിരുന്നോ? അമ്മയുടെ പ്രാണനിലൂടെ വാൾ കടന്നിരിക്കുന്നു. സ്നേഹം കുരിശിക്കപ്പെട്ടിരിക്കുന്നു. നിസ്സഹായനായ ദൈവപുത്രൻ, അധികാരത്തിന്റെ ഇരുമ്പുദണ്ഡും, ദാരിദ്ര്യവും രോഗവും അവഗണനയും സ്വത്തായിട്ടുള്ള സമസ്ത നിസ്സഹായരുടെയും പ്രാതിനിധ്യം വഹിക്കുന്നു!

അവിടുന്ന് ശാന്തമായി ചിലതെല്ലാം മൊഴിയുന്നുണ്ട്. പിതാവാം ദൈവത്തോടും മനുഷ്യരോടും ഹൃസ്വമായി സംവദിക്കുന്നു. അതിനിടെ പെട്ടെന്ന് അന്തരീക്ഷമാകെ ഇരുൾമൂടി. ഇരുളിൽ പ്രകാശം ഉദിക്കാൻ കല്പിച്ചവൻ വീണ്ടും മൊഴിഞ്ഞു. "വെളിച്ചമുണ്ടാകട്ടെ".

ഇരുൾ മാഞ്ഞു. വീണ്ടും പ്രകാശമായി. ഈ പരിണാമം, കുരിശിനു ചുവട്ടിൽ മുട്ടുകുത്തി, ആ മരക്കുരിശിനെ ആലിംഗനം ചെയ്യുന്ന എന്നിലാണുണ്ടാകേണ്ടത്. നമുക്ക് നമ്മെച്ചൊല്ലിക്കരയാൻ വിഷയങ്ങൾ ഏറെയുണ്ട്. യാഗം കൂടാതെ മോചനമില്ല. ഈ പരമയാഗത്തിന്റെ ഗുണഭോക്താക്കളാമല്ലോ നമ്മളും.

പൊഴിഞ്ഞു വീഴുന്ന ആ നിർദോഷ രക്തത്തുള്ളികളിലൊന്ന് പാപിയായ എന്റെമേൽ പതിക്കട്ടെ!

---

**2020 ഏപ്രിൽ 12**
## ഉയർപ്പിന്റെ ഞായർ
**വി. മർക്കോസ് 16:1-8**

എഴാംനാൾ, സൃഷ്ടിയെല്ലാം തികച്ചതിന്റെ ശേഷം യഹോവ വിശ്രമിച്ചു. (ഉല്പ. 2:1-2)

യഹൂദരുടെ വലിയ ശാബത് കഴിയുന്നു. അതിന്മേൽ സൂര്യസ്തമയവും ഇരുട്ടുമുണ്ടായി. എട്ടാം നാൾ പുതിയ സൂര്യോദയമാണ്. തന്റെ മനുഷ്യാവതാര പ്രവർത്തനങ്ങളെല്ലാം പൂർത്തിയാക്കിയ ദൈവപുത്രൻ വലിയ ശാബതിൽ വിശ്രമിച്ചു. അർഹിക്കുന്ന വിശ്രമം! എട്ടാം ദിവസം അതി പ്രഭാതത്തിൽ പിതാവ് പുത്രനെ വിളിച്ചുണർത്തി! ശാബത് അവസാനിച്ചപ്പോൾ അദ്ദേഹം 'മൃതരുടെ ഹോമാനിലെത്തി; തന്നെക്കണ്ടതിൽ അവർ അത്യധികം സന്തോഷിച്ചു. മൃതർക്കെല്ലാം നവജീവൻ നൽകാൻ ഞാനിതാ മരിച്ച്, നിങ്ങളുടെ ലോകത്തെത്തിയിരിക്കുന്നു' എന്ന സുവിശേഷം അവർ ശ്രവിച്ച് കൃതാർത്ഥരായി. വിമോചനത്തിന്റെ സുവിശേഷമായിരുന്നു അത്.

അടഞ്ഞുകിടന്ന പറുദീസാ കവാടവും, പാതാളവാതിലും മാഞ്ഞുപോയി. അനുതപിച്ച ദുഷ്കർമ്മിയെയും കൂട്ടിയാണ് കർത്താവിന്റെ പറുദീസാ പ്രവേശം! തന്നെക്കണ്ട് പാതാളം വിലപിച്ചു; കാരണം മരണത്തിന്റെ അധികാരവും മാരകവിഷവും നീക്കം ചെയ്യപ്പെട്ടിരിക്കുന്നു!

സ്നേഹമാണ് സ്ത്രീകളെ കല്ലറവാതിൽക്കൽ എത്തിച്ചത്. മൃതശരീരത്തെ ആദരിക്കാൻ പോയവർ, ഉയിർത്തെഴുന്നേറ്റവനെ കൺകുളിർക്കെ കണ്ടു. അവരാണ് ആദ്യത്തെ സുവിശേഷകർ? സാക്ഷ്യം നൽകാൻ ശിഷ്യന്മാരുടെ അടുത്തേക്ക് ഈ സ്ത്രീകളെയാണ് നിയോഗിക്കുന്നത്. സ്നേഹത്തിനു മരണമില്ല; യാതൊരു പ്രതിബന്ധത്തെയും അത് ഗണിക്കുകയുമില്ല. സ്ത്രീകൾ കല്ലറയ്ക്കൽ സുഗന്ധമർപ്പിപ്പാൻ വന്നപ്പോൾ, കർതൃശിഷ്യന്മാർ ഭയന്ന്, ഒളിച്ചിരിക്കയായിരുന്നു. തികഞ്ഞ സ്നേഹം ഭയത്തെപ്പുറത്താക്കുന്നു എന്ന് അപ്പോസ്തോല സാക്ഷ്യം!

ദീർഘക്ഷമയുള്ളവനും, മഹാമനസ്കനുമാണ് കർത്താവ്. സ്വശിഷ്യരുടെ ഭയവും പലായനവും അദ്ദേഹത്തിനു മനസ്സിലാകുന്നതാണ്. എങ്കിലും അവരെ തനിക്കാവശ്യമുണ്ട്. പെന്തിക്കോസ്തിക്കു ശേഷം സഭയെ പണിയേണ്ടവരും, ഗുരുവിനു വേണ്ടി ജീവൻ ത്യജിക്കേണ്ടവരുമാണവർ. അവരെ അദ്ദേഹം കൈവിട്ടില്ല; എങ്കിലും നാശയോഗ്യനായ യൂദാ, സ്വന്ത'താല്പര്യപ്രകാരം' പുറത്തായിപ്പോയി.

തള്ളിപ്പറഞ്ഞ ശീമോൻ കീപ്പാ, അപ്പോസ്തല സംഘത്തിൽ നിന്നും പുറത്തായിപ്പോയിരുന്നു. ഉയിർപ്പു പ്രഭാതത്തിൽ വെള്ളനിലയങ്കി ധരിച്ച ദൈവദൂതൻ സ്ത്രീകളോടു പറഞ്ഞു:

"അവൻ പറഞ്ഞിരുന്നതുപോലെ, നിങ്ങൾക്കു മുമ്പെ
ഗലീലയ്ക്കു പോകും; നിങ്ങൾപോയി അവന്റെ ശിഷ്യന്മാരോടും
കീപ്പായോടും, അവിടെ വച്ച് നിങ്ങൾക്ക് അവനെ കാണാമെന്നു പറയുവീൻ" (മർക്കോ. 16:6-7)

തുടർന്ന് ഗലീലക്കടൽത്തീരത്തുവച്ച് പത്രോസിനെ യഥാസ്ഥാനപ്പെടുത്തി. ഉയിർത്തെഴുന്നേറ്റ കർത്താവ്, കല്ലറയുടെ അടുത്തു നിൽക്കുകയല്ല. ഗലീലയിലേക്കു പോയി. അദ്ദേഹത്തിന്റെ ശുശ്രൂഷാ രംഗമായിരുന്നു അത്. ശിഷ്യന്മാർ അവരുടെ പ്രവർത്തന രംഗത്താണ് പുനരുത്ഥാനം ചെയ്ത ഗുരുവിനെ കാണുന്നത്. അവർ ലോകമെങ്ങുംപോയി തന്റെ സാക്ഷികളായി, ഈ സുവാർത്ത ഘോഷിക്കേണ്ടവരാണല്ലോ. ഒഴിഞ്ഞ കല്ലറയെ പൂജിക്കാനല്ല. ലോകത്ത് കർത്താവിന്റെ സാക്ഷികളാകാനാണ് നമ്മുടെ വിളി. സാക്ഷികളും ചിലപ്പോൾ രക്തസാക്ഷികളുമാവാൻ! തൃപ്പാദങ്ങളെ പിടിച്ചു വന്ദിക്കാം!.

He is Risen, Indeed He is

■

# പഴയനിയമ പഠനം–5

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

## ഇയ്യോബ്

"ശത്രുതയിലാകുക" എന്നർത്ഥം വരുന്ന 'ആയാവ്' എന്ന എബ്രായ ക്രിയയുടെ നാമരൂപമാണ് ഇയ്യോബ് എന്ന് ഒരുപാഠമുണ്ട്. എങ്കിൽ 'ശത്രുതയ്ക്ക് പാത്രമായവൻ' എന്ന് ഈ പേരിന് അർത്ഥം നൽകാം. എന്നാൽ തത്തുല്യമായ അറബിവാക്കിന് 'ദൈവത്തിങ്കലേക്കു തിരിയുന്നവൻ' എന്നാണർത്ഥ കൽപ്പന. ഈ പരസ്പര വിരുദ്ധാർത്ഥ വ്യാഖ്യാനത്തെ മുൻനിർത്തി, ഇയ്യോബ് എന്നപേരിന്റെ അർത്ഥം അറിയില്ല/വ്യക്തമല്ല എന്ന ചിന്തയ്ക്കാണ് കൂടുതൽ സ്വീകാര്യത. ഇയ്യോബ് എന്നപേര് ഈ പുസ്തകത്തിൽ 55 പ്രാവശ്യം കാണുന്നതുകൂടാതെ രണ്ടു പ്രാവശ്യം യെഹെസ്കീയേൽ പ്രവചനത്തിലും പരാമർശിക്കുന്നുണ്ട് (14:14, 20). അവിടെ നോഹ, ദാനീയേൽ എന്നീ പൂർവ്വിക നീതിമാന്മാരുടെ ഗണത്തിലൊരുവനാണ് ഇയ്യോബ്. അതുകൊണ്ട്, ഇത് പുരാതന കാലത്തെ, അധികം ചരിത്രമൊന്നും ജനത്തിനറിയില്ലാത്ത ഒരു പിതാവിനെ കേന്ദ്രമാക്കി രചിക്കപ്പെട്ട ഒരു പുസ്തകമാണ്. എഴുത്തുകാരൻ നിശ്ചയമായും ഒരിസ്രായേല്യൻ ആയിരിക്കണം. കാരണം ദൈവത്തെ 'യഹോവ' എന്ന പേരിലാണ് ഈ പുസ്തകത്തിൽ സംബോധന ചെയ്യുന്നത്. മോശെയ്ക്ക് ദൈവം വെളിപ്പെടുത്തിക്കൊടുത്ത പേരാണ് 'യഹോവ' എന്നത് (പുറ. 6:2–3).

എഴുത്തുകാരനെക്കുറിച്ച് കൃത്യമായ സൂചനയില്ലാത്തതുപോലെ തന്നെ എഴുതിയ കാലഘട്ടത്തെക്കുറിച്ചും പുസ്തകത്തിൽ നിന്ന് ഒരു സൂചനയും ലഭ്യമല്ല. ഇയ്യോബിന്റെ ജീവിതകാലം, ഈ പുസ്തകം എഴുതപ്പെട്ട കാലത്തേക്കാൾ മുമ്പായിരുന്നുവെന്ന് ചിന്തിക്കുന്നത് യുക്തമാണ്. യെഹെസ്കീയേലിന്റെ പ്രവചന ഗ്രന്ഥം ബാബേൽ പ്രവാസകാലത്തു നിന്നുള്ളതാണ്. അതിലെ ഈയ്യോബ് പൗരാണികനായ ഒരു പിതാവും ഈ പിതാവിനെ കേന്ദ്രമാക്കി രചിച്ച ഗ്രന്ഥം പ്രവാസകാലത്തുനിന്നുള്ളതാണെന്നും പൊതുവേ പഴയനിയമ പഠിതാക്കൾ അഭിപ്രായപ്പെടുന്നു.

ഈ പുസ്തകം ഒരു ജ്ഞാനസാഹിത്യ ഗ്രന്ഥമാണ്. മറ്റു ജ്ഞാനഗ്രന്ഥങ്ങൾ സദൃശവാക്യങ്ങൾ, സഭാപ്രസംഗി, ശലോമോന്റെ ജ്ഞാനം, ബാറാസീറാ (Sirach) എന്നിവയാണ്. ജ്ഞാനസാഹിത്യ കൃതികൾ മിക്കവാറും കാവ്യരൂപത്തിൽ രചിക്കപ്പെട്ടവയാണ്. ഇയ്യോബിന്റെ പുസ്തകത്തിന്റെ ഭൂരിഭാഗവും കാവ്യരൂപത്തിൽ തന്നെ. ഒരുപക്ഷേ എബ്രായ സാഹിത്യത്തിലെ ഏറ്റവും വലിയ കവിതയാണ് ഇയ്യോബിന്റെ പുസ്തകം എന്നു പറയാം. ഗദ്യരൂപത്തിലുള്ള ഒരു ചട്ടത്തിനുള്ളിൽ അതിമനോഹരമായ കാവ്യ-സംവാദമായാണ് ഈ ഗ്രന്ഥം രചിക്കപ്പെട്ടിരിക്കുന്നത്. മൂലഭാഷയിലെ (എബ്രായ ഭാഷ) ശൈലികളും പദങ്ങളും വിവർത്തനം ചെയ്യുന്നതിലെ പ്രയാസം വിവിധ ഭാഷകളിലേക്കുള്ള വിവർത്തനത്തെ സാരമായി ബാധിച്ചിട്ടുണ്ട്. യവനപരിഭാഷയായ സപ്തതി (LXX) യിൽ എബ്രായ മൂലത്തിലേതിനേക്കാൾ നാനൂറുവരികൾ കുറവാണ്. സുറിയാനി പെഷീത്താ, അരാമ്യ തർഗും, ലത്തീൻ വുൾഗാത്ത എന്നീ വിവർത്തനങ്ങളിലും ഇതുപോലുള്ള ഏറ്റക്കുറച്ചിലുകൾ ഉണ്ട്. വിവർത്തനങ്ങളിലെ ബുദ്ധിമുട്ടുകളാകാം ഈ ദൈർഘ്യ വ്യത്യാസത്തിനു കാരണം.

എബ്രായ തിരുവെഴുത്തിലെ (TaNaK) മൂന്നാമത്തെ ഗണത്തിൽപ്പെടുന്ന ജ്ഞാനഗ്രന്ഥമായ ഇയ്യോബ് പരാമർശിക്കുന്ന ചിന്തയെന്താണ്? പുരാതന പശ്ചിമേഷ്യൻ സംസ്കാരത്തിൽ ദൈവനീതിയെ (Theodicy) ക്കുറിച്ചുപറയുന്ന രചനകൾ പലതുണ്ട്. ഇതും അതിനു സമാനമായ ഒന്നെന്ന് മനസ്സിലാക്കാം. ഇത് കഷ്ടതയുടെ കാരണം തേടിയുള്ള അന്വേഷണമല്ല. ദൈവത്തിന്റെ വഴികളെ മനുഷ്യരുടേതിനോട് താരതമ്യം ചെയ്ത് നീതികരിക്കുകയുമല്ല, പ്രത്യുത കഷ്ടതകളുടെ മധ്യത്തിലും നിലനിൽക്കുന്ന ആഴമേറിയ വിശ്വാസത്തിന്റെ കഥയാണ് ഈ പുസ്തകം വെളിവാക്കുന്നത്. അതിന് ഒരു പൂർവ്വിക പിതാവിന്റെ പേരിൽ ഉള്ള കഥയെ പശ്ചാത്തലമാക്കിയിരിക്കുന്നു.

ഈ കഥ സാത്താന്റെ ഒരു ചോദ്യത്തിൽ നിന്നാണ് വികാസം പ്രാപിക്കുന്നത്. ഇവിടെ സാത്താൻ എന്നതിന് പ്രതിയോഗി, അല്ലെങ്കിൽ അന്യായക്കാരൻ എന്ന അർത്ഥമേ ഉള്ളൂ. പുതിയ നിയമത്തിലെ തിന്മയുടെ പ്രതീകമായ സാത്താൻ എന്ന അർത്ഥമിവിടില്ല. സാത്താന്റെ ചോദ്യം വളരെ പ്രസക്തമാണ്: "വെറുതെയോ ഇയ്യോബ് ദൈവഭക്തനായിരിക്കുന്നത്?" (1.9). അതായത് ഇയ്യോബ് ദൈവത്തെ സേവിക്കുന്നത് അവന് ഭൗതികനേട്ടമുള്ളതുകൊണ്ടാണ് എന്ന്. എന്തെന്നാൽ ദൈവം അവന് സർവ്വവിധ സംരക്ഷണവും നൽകിയിരിക്കുന്നു. പുസ്തകത്തിന്റെ ആമുഖത്തിൽ പറഞ്ഞിരിക്കുന്നതനുസരിച്ച് ഇയ്യോബ് തന്നെ പൂർണ്ണമായും ദൈവത്തിനു സമർപ്പിച്ചിരിക്കുകയാണ് (1:21, 2:10). ഇവിടെ നിന്ന് തുടർസംവാദം ആരംഭിക്കുന്നു. ഇയ്യോബ് താൻ ജനിച്ച ദിവസത്തെ ശപിക്കുന്നു (3). സംവാദം മുന്നോട്ടു നീങ്ങുന്നു (4–31). ഇയ്യോബിന്റെ മൂന്നുകൂട്ടുകാരും (എലീഫാസ്, ബിൽദാദ്, സോഫാർ) അവരുടെ സഹയാത്രികനും യുവാവുമായ എലിഹൂവും സംസാരിക്കുന്നു, ഇയ്യോബും സംസാരിക്കുന്നു. സുഹൃത്തുക്കൾ ദൈവനീതിയേക്കുറിച്ചുള്ള പാരമ്പര്യവിധികളനുസരിച്ചാണ് സംഭാഷണം നടത്തിയത്. ഇയ്യോബ് ചിലപ്പോൾ നിരാശയിലും പിന്നെ വിശ്വാസത്തിലുറച്ചുനിന്നും അവരോടു മറുപടി പറഞ്ഞു. ഒടുവിൽ ദൈവത്തോട് നേരിട്ടുള്ള സംഭാഷണമായി. ഇയ്യോബ് തന്റെ സംഭാഷണം അവസാനിപ്പിക്കുന്നത് ധൈര്യത്തോടും ആത്മവിശ്വാസത്തോടും കൂടിയാണ് (31:35–37). ഒടുവിൽ ചുഴലിക്കാറ്റിൽ നിന്ന് ദൈവം ഇയ്യോബിനോടു സംസാരിക്കുന്നു. 'അസാദ്ധ്യമായ' ചോദ്യങ്ങളാൽ ഇയ്യോബിനെ ആഴമേറിയ മർമ്മങ്ങളിലേയ്ക്ക് (Mystery) അടുപ്പിക്കുന്നു. അതവസാനിക്കുന്നത് ഇയ്യോബും ദൈവവുമായുള്ള സംസർഗ്ഗത്തിലാണ് (42:5).



തുടരും...

ഫാ. ഡോ. റജി മാത്യു
(ഓർത്തഡോക്സ് സെമിനാരി)



## ശിശുവായ യേശു: മഹത്ത്വവും കഷ്ടതയും

വി. മത്തായിയുടെ സുവിശേഷം രണ്ടാം അധ്യായത്തിൽ പ്രധാനമായും രണ്ടു സംഭവങ്ങളാണ് പ്രതിപാദിച്ചിരിക്കുന്നത്: (1) **വിദ്വാന്മാരുടെ സന്ദർശനം:** (മത്താ. 2:1-12) മഹാനായ ഹെരോദാ രാജാവിന്റെ കാലത്താണ് വിദ്വാന്മാർ ശിശുവിനെ അന്വേഷിച്ച് യറുശലേമിൽ എത്തിയത്. ബി.സി. 73ൽ ഇദുമിയായിൽ ജനിച്ച് ബി.സി 4ൽ അന്തരിച്ച ഹെരോദാവ് റോമൻ കൈസറുടെ ഇഷ്ടപാത്രമായിരുന്നു. യേശുവിന്റെ ജനനകാലത്ത് അദ്ദേഹം ഭരണാധികാരിയായിരുന്നു എന്നു തിരുവചനം പറയുന്നതിനാൽ യേശുക്രിസ്തു ജനിച്ചത് ബി.സി. 4 ലെങ്കിലും ആയിരിക്കണം. വിദ്വാന്മാർ എന്ന് നാം വിളിക്കുന്നയാളുകൾ ജ്യോതിശാസ്ത്രജ്ഞന്മാർ ആയിരുന്നു. അവരുടെ കണ്ടുപിടുത്തമനുസരിച്ച് ഈ വർഷം തന്നെ വെളിപ്പെട്ട ഒരു നക്ഷത്രമാണ് അവർ കിഴക്കുനിന്നും വരുവാൻ കാരണമായത്. "യാക്കോബ് ഗൃഹത്തിൽ നിന്നും ഒരു നക്ഷത്രമുയരും" എന്ന പ്രവചനവും (സംഖ്യ 21:17) ഈ സംഭവത്തോട് ചേർന്നു നിൽക്കുന്നു. ജ്യോതിശാസ്ത്രജ്ഞന്മാരായ ഈ വിജ്ഞാനികൾ ആകാശത്തു കണ്ട പ്രത്യേക വിസ്മയം ചരിത്രത്തെമാറ്റി മറിയ്ക്കുന്ന ഒരു ശിശുവിന്റെ ജനനലക്ഷണമായി തിരച്ചറിയുകയാണ്. പ്രകൃതിയിൽ ദൈവിക വെളിപാടുകളെ ദർശിച്ചറിയുന്ന വിദ്വാന്മാർ മൂന്നുപേരാണ് എന്ന് സുവിശേഷകൻ പറയുന്നില്ലായെങ്കിലും ഇവർ കൊണ്ടുവന്ന സമ്മാനങ്ങൾ മൂന്നായതിനാൽ ഇവർ മൂന്നു പേരായിരുന്നുവെന്നും ഇവരിലൊരാൾ പേർഷ്യൻ പണ്ഡിതനായ മെൽക്കിയോറും (Melchior) മറ്റൊരാൾ ഇന്ത്യാക്കാരനായ കാസ്പർ (Caspar) എന്നയാളും മൂന്നാമൻ ബാബിലോണിയനോ അറേബ്യനോ ആയിരുന്ന ബൽത്തസ്സറും (Balthassar) ആയിരുന്നുവെന്ന് പാശ്ചാത്യ പാരമ്പര്യമനുസരിച്ച് വിശ്വസിക്കപ്പെടുന്നു. ചില പാരമ്പര്യങ്ങൾ ഇവരെ രാജാക്കന്മാർ എന്നും വിളിക്കുന്നു. കൊണ്ടുവന്ന കാഴ്ചദ്രവ്യങ്ങൾ യേശുവിന്റെ ആളത്വത്തെക്കുറിക്കുന്ന മൂന്നുവസ്തുക്കളായി പുരാതന വ്യാഖ്യാനങ്ങളിൽ കാണുന്നു: പൊന്നു യേശുവിന്റെ രാജത്വത്തെയും, മൂര് പ്രവാചക ദൗത്യത്തെയും കുന്തിരിക്കം പൗരോഹിത്യ ധർമ്മത്തെയും കുറിക്കുന്നതായിട്ടാണ് ഈ വ്യാഖ്യാനം. ഹെരോദാവ് വിളിച്ചു കൂട്ടിയ പണ്ഡിത സദസ്സിൽ വേദവിജ്ഞാനികളായ ശാസ്ത്രിമാർ യഹൂദന്മാരുടെ രാജാവ് ജനിക്കുന്നത് യഹൂദ്യയിലെ ബേത്‌ലഹേമിലായിരിക്കുമെന്നുള്ള പ്രവചന വാക്യം (മീഖാ. 5:2) ഉദ്ധരിക്കുകയും തൽഫലമായി വിദ്വാന്മാർ അവിടേയ്ക്ക് പോവുകയും ചെയ്തു. ഭാവിരാജാവിനെ യറുശലേമിലെ രാജകൊട്ടാരത്തിലാണ് വിദ്വാന്മാർ പ്രതീക്ഷിച്ചതെങ്കിലും ദാവീദിന്റെ ജന്മസ്ഥലമായ ബേത്‌ലഹേമിലാണ് യേശു ജനിയ്ക്കുവാൻ ദൈവം ഇടയാക്കിയത്. ഈ സംഭവം നടക്കുമ്പോൾ റോമാചക്രവർത്തിയായിരുന്നത് അഗസ്റ്റോസ് സീസറും സിറിയൻ പ്രവിശ്യയിലെ ഗവർണർ കുറീനോസും ആയിരുന്നുവെന്നുള്ളസത്യം ലൂക്കോസ് രേഖപ്പെടുത്തുന്നുണ്ട് (ലൂക്കോ 2:2). കുറീനോസിന്റെ കാലത്ത് നടന്ന ഒന്നാം ജനസംഖ്യാനിർണ്ണയം ബി.സി. നാലാം വർഷവും രണ്ടാമത്തേത് എ.ഡി. 7-ാം വർഷവുമായിരുന്നു.

**2) ശിശുവായ യേശുവിന്റെ ഈജിപ്റ്റിലേക്കുള്ള പ്രയാണം** (മത്താ. 2:13-23)

കൗശലക്കാരനായ ഹെരോദാവ് വിദ്വാന്മാരോട് അവർ ശിശുവിനെ സന്ദർശിച്ചശേഷം മടങ്ങി തന്റെ കൊട്ടാരത്തിലൂടെ കയറിപ്പോകണമെന്ന് അനുശാസിച്ചിരുന്നുവെങ്കിലും ദൈവത്തിന്റെ മാലാഖ യൗസേഫിന് കൊടുത്ത മുന്നറിയിപ്പ് ശിശുവുമായി എത്രയും വേഗം രക്ഷപെട്ടുകൊള്ളാനാണ്. ഹെരോദാവ് തന്റെ വികസന പ്രവർത്തനങ്ങളുടെ പശ്ചാത്തലത്തിലാണ് മഹാനായ ഹെരോദാവ് (Herod the Great) എന്നറിയപ്പെട്ടിരുന്നത്. കോട്ടകൊത്തളങ്ങളും, പട്ടണങ്ങളും മറ്റു നിർമ്മാണ പ്രവർത്തനങ്ങളും നടത്തിയ ഹെരോദാവ് തികച്ചും ഒരു വികസന നായകൻ തന്നെയായിരുന്നു. ഭൂരിപക്ഷമതമായ യഹൂദരെ പ്രീതിപ്പെടുത്തുവാൻ യറുശലേം ദേവാലയവും അദ്ദേഹം പരിഷ്ക്കരിച്ചു. ശലോമോൻ നിർമ്മിച്ച യറുശലേം ദേവാലയം ബാബിലോൺ രാജാവായ നെബുക്കദ്നേസർ ബി.സി. 586 ൽ നശിപ്പിച്ചുവെങ്കിലും ബാബേൽ പ്രവാസത്തിൽ നിന്നും തിരികയെത്തിയ യിസ്രായേൽ ജനം സെരുബ്ബാബേലിന്റെ നേതൃത്വത്തിൽ ബി.സി. 516 ൽ പുതുക്കിപ്പണിയുകയുണ്ടായി. ഈ രണ്ടാം ദേവാലയത്തെയാണ് ഹെരോദാവ് ബി.സി. 20 മുതലുള്ള വർഷങ്ങളിൽ സമൂലം പരിഷ്ക്കരിച്ചത്. യോഹന്നാന്റെ സുവിശേഷ പ്രകാരം 46 വർഷങ്ങൾ കൊണ്ടാണ് ഈ പരിഷ്ക്കരണം (Herodian Temple) പൂർത്തിയായത് (യോഹ. 2:20). അതിനിടയിൽ ഹെരോദാവിന്റെ കാലം അവസാനിക്കുകയും ചെയ്തു. ഇത്തരം വികസനങ്ങൾ ചെയ്യുമ്പോഴും ഹെരോദാവ് തികച്ചും ക്രൂരനായ ഒരു ഭരണാധികാരിയായിരുന്നു. തന്റെ സിംഹാസനത്തിന് ഭാരമാകുന്ന ആരെയും നിഷ്ക്കരുണം അദ്ദേഹം കൊന്നൊടുക്കി. തന്റെ പ്രിയമാതാവും, സഹോദരന്മാരും, മക്കളിൽ രണ്ടുപേരുമൊക്കെ പല കാലങ്ങളിലായി ഇങ്ങനെ മൃത്യുവരിച്ചവരായിരുന്നു. ഇപ്പോൾ ഇതാ ഒരു ശിശു രാജാവ് പിറന്നിരിക്കുന്നു എന്നു കേട്ട ഈ സ്വേച്ഛാധികാരി അതിനെയും കൊല്ലുവാൻ കല്പന പുറപ്പെടുവിക്കുകയാണ്. രണ്ടു വയസ്സിൽ താഴെയുള്ള ശിശുക്കളെ വധിക്കുവാനാണ് കല്പനയെന്നതിനാൽ ഈ സംഭവം യേശു ജനിച്ചയുടനെയാകാനിടയില്ല. ശിശുവിനെ സമാധാനപരമായി ദേവാലയത്തിൽ സമർപ്പിക്കുന്ന കാര്യമൊക്കെ ലൂക്കോസ് തന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തുന്നുണ്ടല്ലോ (ലൂക്കോ. 2:22-40). മാത്രവുമല്ല, കിഴക്കുനിന്നും വിദ്വാന്മാർ യറുശലേമിൽ എത്തിച്ചേരുവാനും മാസങ്ങൾ എടുത്തുകാണും. ശിശുക്കളുടെ വധത്തെ പ്രവചനപൂർത്തിയായിട്ടാണ് വി. മത്തായി ശ്ലീഹാ കാണുന്നത്. യിരമ്യാപ്രവാചകൻ പറയുന്നത് (യിര. 31:15) ഇവിടെ പൂർത്തിയാവുകയാണ്. മിസ്രയിമിലേക്ക് (ഈജിപ്റ്റ്) ഉള്ള ഈ പ്രയാണത്തിലൂടെ യിസ്രായേലിന്റെ വിമോചകനായിരുന്ന ദീർഘദർശിയായ മോശയെ വധിക്കുവാൻ ശ്രമിച്ച ഫറവോന്റെ (പുറ. 4:19-20) പുനരവതാരമായി ഹെരോദാവ് മാറ്റപ്പെടുകയാണ്. "എന്റെ മകനെ ഞാൻ മിസ്രേയീമിൽ നിന്ന് വിളിച്ചിരിക്കുന്നു" എന്ന ഹോശയാ പ്രവാചകന്റെ വചനങ്ങൾ (ഹോശ. 11:1) ഇവിടെ പൂർത്തീകരിക്കപ്പെടുന്നു. അമ്മയേയും ശിശുവിനെയും കൂട്ടി ഒരു സ്ഥലത്തുനിന്നും മറ്റൊന്നിലേക്ക് ഓടിപ്പോകുന്ന യൗസേഫ് രക്ഷാകരചരിത്രത്തിൽ നിർണ്ണായക സംഭാവന നൽകുന്ന ഒരു ചരിത്രപുരുഷനാണ്. യിസ്രായേൽ ചരിത്രത്തിലെ "സ്വപ്നജീവി"യായ യൗസേഫിനെപ്പോലെ ദർശനങ്ങളിലൂടെ ദൈവിക വെളിപാടു സ്വീകരിച്ച പുതിയ നിയമ യൗസേഫിനെ ക്രിസ്തുമസ് കാലത്തു പോലും നാം അവഗണിക്കുന്നുവെന്നത് നിർഭാഗ്യകരമാണ്. പ്രവാസികളുടെ എണ്ണം വർദ്ധിച്ചുവരുന്ന ഇരുപത്തിയൊന്നാം നൂറ്റാണ്ടിൽ അന്യദേശങ്ങളിൽ നിന്നും രാഷ്ട്രീയ കാരണങ്ങളാൽ പരദേശത്തേക്ക് ഓടിപ്പോകുന്ന ദശലക്ഷക്കണക്കിന് മനുഷ്യർക്ക് യൗസേഫും മറിയാമും യേശുവും ഉൾക്കൊള്ളുന്ന തിരുകുടുംബത്തിന് ലഭിച്ച ദൈവകൃപ പ്രത്യാശ നൽകുന്നു. ഹെരോദാവ് മരിച്ചശേഷം സ്വദേശത്തേക്ക് മടങ്ങിപ്പോകുന്ന ഈ കുടുംബം ദിശമാറി സഞ്ചരിക്കുവാൻ ദൈവം കല്പിക്കുന്നു. കാരണം യഹൂദ്യയിലെ പുതിയ ഭരണാധികാരിയായ അർക്കലാവോസ് തന്റെ പിതാവായ ഹെരോദാവിനെക്കാളും ക്രൂരനായിരുന്നു. ഗലീലാ പ്രദേശത്തുള്ള നസ്രേത്ത് എന്ന ഗ്രാമത്തിൽ വാസമുറപ്പിക്കുന്ന പൈതലായ യേശു "അവൻ നസ്രായനെന്ന് വിളിക്കപ്പെടും" എന്ന മറ്റൊരു പ്രവചനവും നിവർത്തിയാക്കുന്നു.

തുടരും... ■

ഫാ. ഡോ. വർഗ്ഗീസ്
പി. വർഗ്ഗീസ്, പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

# ദീപം-ആരാധനയിൽ



AN ORTHODOX CATECHISM

5
ആരാധനാ പഠനം

പീഡനങ്ങൾ നേരിട്ട കാലത്ത് ഭൂഗർഭ അറകളിലും ഗുഹകളിലും ദീപം തെളിയിച്ച് ആരാധന നടത്തുന്ന പതിവുണ്ടായിരുന്നു. ദീപത്തിനും ദീപ കാഴ്ചയ്ക്കും യഹൂദ മതത്തിലും ഹൈന്ദവ മതത്തിലും സ്ഥാനമുണ്ട്. ദേവാലയത്തിന്റെ മുൻകുറിയായ സമാഗമന കൂടാരത്തിൽ തങ്കം കൊണ്ടുണ്ടാക്കിയ വിളക്ക് സ്ഥാപിക്കണമെന്നുള്ളത് ദൈവ കല്പനയായിരുന്നു. (പുറ. 37:17,23).

പകൽ മേഘസ്തംഭമായും രാത്രി അഗ്നി തൂണായും യഹോവ യിസ്രായേൽ മക്കളെ വഴി നടത്തിയതും, മുൾപ്പടർപ്പിന്റെ നടുവിൽ അഗ്നി ജ്വാലയിൽ മോശയ്ക്ക് ദൂതൻ പ്രത്യക്ഷപ്പെട്ടതും (പുറ. 3:2) വെളിച്ചം ദൈവസാന്നിധ്യത്തിന്റെ പ്രതീകമാണെന്ന് വ്യക്തമാക്കുന്നതത്രെ. പാഴും ശൂന്യവുമായിരുന്ന ഭൂമിയിൽ ദൈവത്തിന്റെ ആദ്യ സൃഷ്ടി വെളിച്ചമത്രെ. (ഉല്പ. 1:3).

അഗ്നിമയനായ തേജോമയ ശിശുവിനെയാണ് ബേത്‌ലഹേമിലെത്തിയ വിദ്വാന്മാർ ദർശിച്ചത്. ജനനപ്പെരുന്നാളിലെ തീജ്വാലയുടെ ശുശ്രൂഷ ഇതിനെ അനുസ്മരിപ്പിക്കുന്നതാണ്. ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു (യോഹ. 8:12) എന്ന് ക്രിസ്തു അരുളിച്ചെയ്തിട്ടുണ്ട്. രൂപാന്തരം പ്രാപിച്ച് പൗലോസായിത്തീർന്ന ശൗലിന് കർത്താവ് പ്രത്യക്ഷപ്പെട്ടത് കണ്ണഞ്ചിപ്പിക്കുന്ന വെളിച്ചത്തിലാണ് (അപ്പോ. 9:3-5). കർത്തൃശിഷ്യനായ യോഹന്നാൻ ശ്ലീഹാ ഏഴ് പൊൻ നിലവിളക്കുകളുടെ നടുവിൽ നിൽക്കുന്ന യേശുവിനെയാണ് പത്മോസ് ദ്വീപിൽ ദർശിച്ചത് (വെളി. 1:13).

നമ്മുടെ ആരാധനയിൽ ദൈവസാന്നിധ്യത്തിന്റെ പ്രതീകമായി പ്രകാശത്തെ കാണുന്നു. മിക്കവാറും ദേവാലയങ്ങളിൽ പള്ളിയുടെ മധ്യഭാഗത്ത് നിലവിളക്ക് പ്രകാശിപ്പിക്കാറുണ്ട്. ധൂപ പ്രാർത്ഥന നടത്തേണ്ട യാമങ്ങളിൽ ത്രോണോസിലെ മെഴുകുതിരി തെളിയിച്ച്, തിരശ്ശീല മാറ്റി പ്രാർത്ഥന തുടങ്ങുന്ന പാരമ്പര്യമാണ് നമുക്കുള്ളത്. മെഴുകുതിരി കത്തിച്ചുവയ്ക്കാതെ മറവലിക്കാൻ പാടുള്ളതല്ല. അതുപോലെ കുരിശിന് ഇരുവശത്തുമായി തിരികൾ കത്തിച്ചതിനുശേഷമാണ് വി. കൂദാശകൾ എല്ലാം തന്നെ ആരംഭിക്കുന്നത്. നിന്റെ വചനം എന്റെ കാലിന് ദീപവും എന്റെ പാതയ്ക്ക് പ്രകാശവുമാകുന്നു (സങ്കീ. 119:105) എന്ന വചനത്തിന്റെ അർത്ഥവ്യാപ്തി ഉൾക്കൊണ്ടാണ് വി. ഏവൻഗേലിയോൻ വായിക്കുമ്പോൾ ഇരുവശത്തും കത്തിച്ച മെഴുകുതിരി പിടിക്കുന്നത്. വി. കുർബ്ബാനയിൽ ത്രോണോസിൽ പന്ത്രണ്ട് ശ്ലീഹന്മാരെ പ്രതിനിധീകരിക്കത്തക്കവണ്ണം പന്ത്രണ്ട് തിരികൾ നാം കത്തിക്കുന്നു. ഒന്നിൽ കൂടുതൽ തിരികൾ കത്തിക്കേണ്ടതായി വരുമ്പോൾ ആദ്യം വടക്കുവശത്തെ തിരി കത്തിക്കണമെന്നാണു പാരമ്പര്യം.

സൂത്താറ പ്രാർത്ഥന ആരംഭിക്കുമ്പോൾ രണ്ട് തിരികൾ കത്തിക്കുന്ന രീതിയാണുള്ളത്. സൂത്താറ എന്ന സുറിയാനി പദത്തിന് കാവൽ എന്നാണ് അർത്ഥം. രണ്ട് തിരികൾ കത്തിക്കുമ്പോൾ ഇരുവശങ്ങളിലുമായി കാവൽ നിൽക്കുന്ന മാലാഖമാരെയും, ദൈവിക ശക്തിയേയും ദർശിക്കുവാൻ കഴിയും.

മെഴുകുതിരി കത്തുമ്പോൾ പ്രകാശം പരക്കുന്നു. അതുപോലെ പാപാന്ധകാരത്തിൽ കഴിയുന്നവർ ക്രിസ്തുവാകുന്ന പ്രകാശത്തിലേക്ക് തിരിഞ്ഞ് ശോഭിക്കണം. സ്വയപരിത്യാഗത്തിന്റെ പ്രതീകമാണ് തിരികൾ. മെഴുകുതിരി കത്തിയെരിഞ്ഞ് ഇല്ലാതാകുന്നതുപോലെ നാമും നന്മപ്രവൃത്തികളാലും വിശുദ്ധ ജീവിതത്താലും പ്രകാശം ചൊരിഞ്ഞ് ദൈവത്തിനുവേണ്ടി എരിഞ്ഞുതീരണം. തിരികൾ എരിയുന്നതുപോലെ നമ്മുടെ വിശ്വാസവും സർവ്വദാ എരിഞ്ഞുകൊണ്ടിരിക്കണം. ■

# പാരസൈറ്റുകളുടെ കാലം ഓർമ്മിപ്പിക്കുന്നത്...




കാൻ ഫെസ്റ്റിവലിലും ഓസ്കാർ പുരസ്കാരവേദിയിലുമൊക്കെ ആദരിക്കപ്പെട്ട 'പാരസൈറ്റ്' എന്ന ദക്ഷിണ കൊറിയൻ ചലച്ചിത്രം, പരാന്നജീവികളാകുന്ന മനുഷ്യരുടെ കഥയാണ് പറയുന്നത്. സമ്പന്നമായ പാർക്ക് കുടുംബത്തിൽ പരോപജീവി (parasite) കളായി കടന്നുകൂടിയ കിംകുടുംബത്തിന്റെ കഥ പറയാൻ ബോങ് ജൂൻഹോ എന്ന ചലച്ചിത്രകാരൻ കറുത്ത ഫലിതത്തിന്റെ ചലച്ചിത്രഭാഷയാണ് ഉപയോഗിക്കുന്നത്. സമൂഹമനസ്സിൽനിന്നു ഇനിയും മാഞ്ഞുപോകാത്ത വംശീയതയുടെ ദുഷിച്ചഗന്ധം എത്രമാത്രം ആപത്കരമാകാമെന്ന് ഈ ചലച്ചിത്രം ആഖ്യാനം ചെയ്യുന്നു. വംശീയവെറി ഇതിനെക്കാൾ രൂക്ഷമായിരുന്ന ഇരുപതാംനൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ ജീവിച്ച് അപരന്റെ ശബ്ദം സംഗീതംപോലെ ആസ്വദിക്കണമെന്ന് ഓർമ്മിപ്പിച്ച ആൽബർട്ട് ഷെറ്റ്സർ (Albert Schweitzer) എന്ന മനുഷ്യസ്നേഹിയുടെ ജീവിതം 'പാരസൈറ്റുകളുടെ കാല'ത്തിൽ ഒരു പുനർവായന ആവശ്യപ്പെടുന്നുണ്ട്.

1875 ജനുവരി 14-ന് ജർമ്മനിയിലാണ് ആൽബർട്ട് ഷെറ്റ്സറുടെ ജനനം. ഗൺസ്ബാക്ക് പ്രൊട്ടസ്റ്റന്റ് പള്ളി വികാരിയായിരുന്ന ലൂയി ഷെറ്റ്സർ ആയിരുന്നു പിതാവ്. തന്മൂലം ഭക്തിയും മതചിന്തയും സംഗീതവുമെല്ലാം കുട്ടിക്കാലംമുതലേ ഷെറ്റ്സറെ സ്വാധീനിച്ചു. സ്ട്രോസ്ബർഗ് സർവ്വകലാശാലയിൽ നിന്നും ഇമ്മാനുവൽ കാന്റിന്റെ തത്ത്വചിന്തയെക്കുറിച്ചുള്ള പഠനത്തിൽ ഡോക്ടറൽ ബിരുദം നേടിയ ഷെറ്റ്സറുടെ "The Quest of the Historical Jesus' (1913) (ചരിത്രത്തിലെ യേശുവിനെ തേടി) എന്ന ഗ്രന്ഥം ലോകശ്രദ്ധ നേടി. "The Mysticism of Paul the Apostle' എന്ന കൃതിയും പുതിയ നിയമത്തിന്റെ നവീനവ്യാഖ്യാനമെന്ന നിലയിൽ ചർച്ച ചെയ്യപ്പെട്ടു. ജർമ്മൻ സംഗീതജ്ഞനായിരുന്ന ജൊഹാൻ സെബാസ്റ്റ്യൻ ബാക്കിന്റെ സംഗീതത്തിൽ ആകൃഷ്ടനായ ഷെറ്റ്സർ, ഓർഗൻ വായനയിൽ അസാധാരണമായ വൈദഗ്ദ്ധ്യം നേടി. എന്നാൽ ആഫ്രിക്കയിൽ മതിയായ ചികിത്സ ലഭിക്കാതെ കഷ്ടപ്പെടുന്നവരെ സഹായിക്കുന്നതിനുവേണ്ടി വൈദ്യശാസ്ത്രപഠനത്തിലേക്കു തിരിഞ്ഞതാണ് ഷെറ്റ്സറുടെ ജീവിതത്തിൽ വഴിത്തിരിവായി മാറിയത്.

എം.ഡി. ബിരുദം നേടിയ ഷെറ്റ്സർ, നേഴ്സിങ് പഠനം പൂർത്തിയാക്കിയ ജീവിതസഖി ഹെലീനുമൊത്ത് ഫ്രഞ്ച് അധീനപ്രദേശമായ ലാംബറീനിലേക്ക് കടന്നുചെന്നു. സംഗീതക്കച്ചേരി നടത്തിയാണ് ലാംബറീനിൽ ആശുപത്രി സ്ഥാപിക്കാൻ അദ്ദേഹം പണം കണ്ടെത്തിയത്. [redacted] ഒന്നാം ലോകയുദ്ധകാലം ഒരു വർഷത്തോളം ഷെറ്റ്സർ ദമ്പതികൾ വീട്ടുതടങ്കലിലായിരുന്നു. തുടർന്ന് ഹ്രസ്വകാലം യൂറോപ്പിലേക്കു മടങ്ങി വൈദ്യസേവനവും സുവിശേഷപ്രവർത്തനവും ഗ്രന്ഥരചനയുമായി കഴിഞ്ഞ അദ്ദേഹം 1924-ൽ ലാംബറീനിൽ തിരിച്ചെത്തി ശിഷ്ടജീവിതം നയിച്ചു. രണ്ടു ലോകയുദ്ധങ്ങൾ കണ്ട ആൽബർട്ട് ഷെറ്റ്സർ നടത്തിയ യുദ്ധവിരുദ്ധ പ്രഭാഷണങ്ങൾ 'പീസ് ഓർ ആറ്റമിക് വാർ' എന്ന പേരിൽ പുസ്തകമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. 1952-ൽ സമാധാനത്തിനുള്ള നോബൽപുരസ്കാരം ഷെറ്റ്സറെ തേടിയെത്തി. സമ്മാനത്തുക കൊണ്ട് ലാംബറീനിൽ കുഷ്ഠരോഗാശുപത്രി സ്ഥാപിക്കുകയാണ് അദ്ദേഹം ചെയ്തത്.



ഓർഗൻ വായനയിൽ വൈദഗ്ദ്ധ്യം നേടിയ ഷെറ്റ്സർ, ഓർഗനിലൂടെ പൊഴിക്കുന്ന സംഗീതത്തെയാണ് ഷെറ്റ്സർ ബഹുമാനിച്ചത്. "Reverence for Life' എന്ന ഷെറ്റ്സറുടെ പുസ്തകവും മാനവികതയുടെ സംഗീതമാണ്. അപരൻ പരാന്നജീവിയായ പാരസൈറ്റുകളല്ല. അവന്റെ ശബ്ദം സംഗീതംപോലെ ശ്രവിക്കേണ്ടതാണെന്ന നവമാനവികതയാണ് ഈ മനുഷ്യസ്നേഹി നമ്മെ പഠിപ്പിക്കുന്നത്.

ടി.കെ



# പൗരസ്ത്യ കാതോലിക്കാ...

*9-ാം പേജിൽ നിന്നും...*

ടുത്ത കണ്ടനാടിന്റെ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസിനെ 1912 സെപ്റ്റംബർ 15-ാം തീയതി പൗരസ്ത്യ ശ്ലൈഹീക സിംഹാസനത്തിൽ പ. ബസേലിയോസ് കാതോലിക്കാ ആയി വാഴിച്ചു. മേല്പട്ടക്കാരെ വാഴിക്കുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനും അധികാരവും പിന്തുടർച്ചാ അവകാശവും ഉള്ള സർവ്വസ്വതന്ത്ര കാതോലിക്കേറ്റ് ആയിരുന്നു അത്. അങ്ങിനെ അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പ്രഥമൻ പാത്രിയർക്കീസ് 1665-ൽ ആരംഭിച്ച സഹായത്തിന്റെ ദൗത്യം അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ് 1912-ൽ മലങ്കരസഭയിലെ കാതോലിക്കേറ്റ് സ്ഥാപനത്തോടെ പൂർത്തിയാക്കി. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റിനു രൂപം കൊടുക്കുമ്പോൾ, മലബാർ, കൊച്ചി, തിരുവിതാംകൂർ എന്നിങ്ങനെ രാഷ്ട്രീയമായി മൂന്നായി കേരളം വിഭജിക്കപ്പെട്ടിരുന്നു. അതിൽ അന്ന് കൊച്ചി, തിരുവിതാംകൂർ എന്നീ നാട്ടുരാജ്യങ്ങളിൽ മാത്രമാണ് നസ്രാണികൾ അധിവസിച്ചിരുന്നത്. എന്നിട്ടും മലങ്കരയുടെയോ, കേരളത്തിന്റെയോ, ഇന്ത്യയുടേയോ മാത്രം കാതോലിക്കാ ആയി പരിമിതപ്പെടുത്താതെ, പൗരസ്ത്യ ദേശം മുഴുവന്റെയും കാതോലിക്കായായിട്ടാണ് ഒന്നാം കാതോലിക്കാ സ്ഥാനാരോഹണം ചെയ്യപ്പെട്ടത്. ഇത് വിശാലവും അധിനിവേശ വിരുദ്ധവുമായ ഒരു കാഴ്ചപ്പാടാണ്. പഴയ റോമാ സാമ്രാജ്യത്തിലാണ് പാത്രിയർക്കീസ്, പോപ്പ് എന്നീ സ്ഥാനനാമങ്ങൾ സഭാദ്ധ്യക്ഷന്മാർക്ക് ലഭിച്ചത്. അതിനു സമാന്തരമായി റോമാ സാമ്രാജ്യത്തിനു പുറത്തുള്ള പുരാതന സഭകളായ പേർഷ്യ, അർമ്മേനിയ, ജോർജിയ, അസർബൈജാൻ എന്നിവിടങ്ങളിലെ ക്രൈസ്തവ സഭകൾ കാതോലിക്കാ സ്ഥാനനാമമാണ് സ്വീകരിച്ചത്. ഇതേ മാനദണ്ഡമാണ്, ഭാരത ക്രൈസ്തവരും സ്വീകരിച്ചത്.

ഇന്ത്യയിലെ പാശ്ചാത്യ അധിനിവേശം പഴയ റോമാ സാമ്രാജ്യത്തിൽ ഉൾപ്പെട്ട രാജ്യങ്ങളിൽ നിന്നാണ് ഉണ്ടായത്. അവയെ എക്കാലത്തും ചെറുക്കുകയും എതിർത്തു നിൽക്കുകയും ചെയ്ത കേരളത്തിലെ പുരാതന ക്രിസ്തുമാർഗ്ഗക്കാരായ മലങ്കരസഭയ്ക്ക് കാതോലിക്കാ എന്ന സഭാദ്ധ്യക്ഷസ്ഥാനം ദേശീയതയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതിരൂപമാണ്. അത് മാർത്തോമ്മാ ശ്ലീഹായാൽ ആരംഭിക്കുന്ന ഇന്ത്യൻ ക്രിസ്തുമാർഗ്ഗത്തിന്റെ പ്രതിരൂപമാണ്.എക്കാലത്തും തികഞ്ഞ ദേശീയവാദികളായ മലങ്കര സഭാംഗങ്ങൾ കാതോലിക്കേറ്റിനെ ദേശീയതയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രതീകമായി നെഞ്ചോടു ചേർത്തു. അത് പ. മാർത്തോമ്മാ ശ്ലീഹായാൽ ആരംഭിച്ച ഇന്ത്യൻ ക്രിസ്തുമാർഗ്ഗത്തിന്റെ പൂർണ്ണതയാണ്. ഇവ വേർതിരിക്കാവുന്നതല്ല. അതു തന്നെയാണ് കാതോലിക്കാ ദിനാചരണത്തിന്റെ സാംഗത്യവും സാഫല്യവും.




MOB.: 9744710654

**ഫാ. ജോബി വർഗ്ഗീസ് സുൽത്താൻ ബത്തേരി**

1. സംഖ്യാപുസ്തകം 22-24 വരെയുള്ള മൂന്നു അദ്ധ്യായങ്ങളിൽ 50 പ്രാവശ്യം പേരു പറഞ്ഞിരിക്കുന്ന വ്യക്തി
2. പുത്രമരണ രാഗത്തിലെഴുതപ്പെട്ട സങ്കീർത്തനം
3. 'എന്റെ പിതാവേ, എന്റെ പിതാവേ,' എന്നു ഗുരുവിനെ അഭിസംബോധന ചെയ്ത ശിഷ്യൻ
4. വിലാപങ്ങൾ ഒന്നാം അദ്ധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്ന നിത്യരോഗിണിയായ പട്ടണം
5. ആമോസിന്റെ പുസ്തകത്തിൽ പ്രതിപാദിച്ചിരിക്കുന്ന നക്ഷത്ര ദേവൻ
6. വെളിപാടു പുസ്തകത്തിൽ ഏലത്തെക്കുറിച്ച് പ്രതിപാദിക്കുന്ന വേദവാക്യം
7. സ്വപ്നത്തിലൂടെ അരുളപ്പാട് ലഭിച്ചതായി സുവിശേഷത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ഏകവനിത
8. പൗലോസിന്റെ പ്രസംഗം കേട്ട് ക്രിസ്ത്യാനിയായി തീർന്ന അഥേനക്കാരി വനിത
9. എല്ലാവരാലും സാക്ഷ്യം ലഭിച്ചവൻ എന്നു യോഹന്നാന്റെ ലേഖനത്തിൽ പ്രകീർത്തിക്കപ്പെടുന്ന വ്യക്തി
10. ഉയിർപ്പിന്റെ 50-ാം ദിവസം നടത്തുന്ന പെരുന്നാൾ
11. അറിയിപ്പിന്റെ ശനി എന്ന് അറിയപ്പെടുന്ന ദിവസം
12. ഉയിർപ്പു മുതൽ പുതുഞായറാഴ്ചവരെയുള്ള ദിവസങ്ങൾ അറിയപ്പെടുന്നത്
13. പാമ്പാക്കുട നമസ്ക്കാരം എന്നുകൂടി അറിയപ്പെടുന്ന നമ്മുടെ പ്രാർത്ഥനാക്രമം സുറിയാനിയിൽ നിന്നും പരിഭാഷപ്പെടുത്തിയ വ്യക്തി.
14. സൂബോറോ പെരുന്നാൾ ആഘോഷിക്കുന്നത് ഏത് ദിവസമാണ്
15. വലിയ നോമ്പിലെ രണ്ടാം ഞായർ അറിയപ്പെടുന്നത്
16. ഓറിയന്റൽ ഓർത്തഡോക്സ് സഭകളും കത്തോലിക്കാ സഭയും തമ്മിൽ അനൗദ്യോഗിക തലത്തിൽ വേദശാസ്ത്ര ചർച്ചകൾ നടത്തുവാൻ വേണ്ടി പ്രവർത്തിക്കുന്ന പ്രസ്ഥാനം
17. 1964-ൽ ബോംബെയിൽ വെച്ച് പ. പോൾ ആറാമൻ മാർപാപ്പായുമായി കൂടിക്കാഴ്ച നടത്തിയ കാതോലിക്ക
18. കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ സപ്തതി ആഘോഷിച്ച വർഷം
19. പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജന്മദേശം
20. പാമ്പാക്കുടയിൽ മലങ്കര അസോസിയേഷൻ കൂടിയ വർഷം
21. ഇന്ത്യയിലെ ആദ്യത്തെ കത്തോലിക്കേതര വേദശാസ്ത്ര സർവ്വകലാശാല
22. പഴയ സെമിനാരിയുടെ സ്ഥലം മലങ്കര സഭയ്ക്ക് കരമൊഴിവായി നൽകിയ തിരുവിതാംകൂർ മഹാറാണി
23. മലങ്കരസഭയുടെ പ. സുന്നഹദോസ് സെക്രട്ടറി
24. എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ ആസ്ഥാനം
25. അലക്സാന്ത്രിയാ സഭയുടെ മറ്റൊരു പേര്

ക്വിസ്സ് - 7 ഉത്തരം: 1. മക്പേലാഗുഹാ; 2. മീഖായേൽ; 3.അബ്രഹാം; 4. സങ്കീർത്തനം 84; 5. ഇബ്സാൻ; 6. ഈശാനമൂലൻ; 7. യേശുവിനെ; 8. വി. മത്തായി 13-ാം അദ്ധ്യായം; 9. ഈസബേൽ; 10. യോന; 11. മാർച്ച് 25; 12. സെന്റ് തോമസ്; 13. ദനഹാ പെരുന്നാൾ; 14. ഒന്നാമത്തെ; 15. വി. യാക്കോബ്; 16. ബിഷപ്പ് പെക്കൻഹാം വാൽഷ്; 17. എറിത്രിയൻ ഓർത്തഡോക്സ് സഭ; 18. അർമ്മീനിയ; 19. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്; 20. 1836; 21. മാത്യൂസ് മാർ എപ്പിഫാനിയോസ്; 22. പുന്നൂസ് റമ്പാൻ; 23. നിസായിലെ വി. ഗ്രീഗോറിയോസ്; 24. മഞ്ഞനിക്കര; 25. പ.ബസേലിയോസ് മാർ തോമ്മാ പൗലോസ് ദ്വിതീയൻ.

ക്വിസ്സ് - 7, ശരി ഉത്തരം അയച്ചവർ : 1. സോജി ഷിബു, പെരുമ്പലത്ത് പുത്തൻവീട്, കൂടൽ; 2. സിലിയാ ജോർജ്, കല്ലുക്കാരൻ ഹൗസ്, കോലഞ്ചേരി; 3. മോളി ജേക്കബ്, വെട്ടിക്കാട്ടിൽ, കിങ്ങിണിമറ്റം; 4. സൂസന്നാമ്മ തോമസ്, കുന്നുപറമ്പിൽ, മാവേലിക്കര. 5. പ്രീതി മറിയം വർഗീസ്, വല്യത്ത്, തിരുവല്ല.

*(ശരിയുത്തരം അയയ്ക്കുന്നവരിൽ തെരഞ്ഞെടുക്കപ്പെട്ട അഞ്ച് പേർക്ക് സമ്മാനം നല്കുന്നതാണ്. ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി 2020 മാർച്ച് 25) ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം: എഡിറ്റർ, മലങ്കരസഭ മാസിക, കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ., മുട്ടമ്പലം - 686004, 0481-2573234.*



# The Week that changed the world continues to change our lives

# ഹാശാദിന ധ്യാനങ്ങൾ







നമ്മുടെ കർത്താവിന്റെ രക്ഷാകരമായ പീഡാസഹനങ്ങളിലേക്ക് നാം പ്രവേശിക്കുന്നത് യെരുശലേമിലേക്കുള്ള യേശു ക്രിസ്തുവിന്റെ മഹത്വ പ്രവേശനമായ ഓശാന പെരുന്നാളിനെ അനുസ്മരിച്ചുകൊണ്ടാണ്. ഗലീലയിൽ ആരംഭിച്ച യേശുവിന്റെയും ശിഷ്യന്മാരുടെയും യാത്ര അവിടെ നിന്ന് മുന്നോട്ട് സഞ്ചരിച്ച് ജറുസലേം എന്ന തലസ്ഥാന നഗരിയിൽ എത്തുമ്പോൾ ക്രിസ്തുവിന് ലഭിക്കുന്ന സ്വീകരണമാണ് ഓശാന പെരുന്നാളിൽ നാം ദർശിക്കുന്നത്. തങ്ങളുടെ വിമോചകനായി അവനെ ഒരു ജനത ഉൾക്കണ്ണുകൊണ്ട് കണ്ട് നൽകിയ സ്വീകരണമാണത്. അവരുയർത്തുന്ന ഹോശന്ന എന്ന നിലവിളി തന്നെ അത് അർത്ഥമാക്കുന്നുണ്ട്. 'നാഥാ ഇപ്പോൾ രക്ഷിക്ക' എന്നതാണല്ലോ അതിന്റെ അർത്ഥം. നാം ജീവിക്കുന്ന ജീവിത ചുറ്റുപാടുകളിലും ഇന്നും അനേകർ ഉയർത്തുന്ന നിലവിളി ഇതു തന്നെയാണ്. ആശങ്കയിൽ നിന്ന്, അടിമത്വത്തിൽ നിന്ന്, കടക്കെണിയിൽ നിന്ന്, അടിച്ചമർത്തലിൽ നിന്ന്, ആൾക്കൂട്ടത്തിന്റെ ആരവങ്ങൾക്കിടയിൽ നിന്ന്, ഇടംകിട്ടാതെ പോകുന്നവരിൽ നിന്ന്, പുറന്തള്ളലിൽ നിന്ന്, പ്രകൃതി ദുരന്തങ്ങളിൽ നിന്ന് ഞങ്ങളെ രക്ഷിക്കണമെ എന്ന നിലവിളി. യെരുശലേമിൽ ഉയർന്ന കുരുന്നുകളുടെയും കുരുത്തോലകളുടെയും സംഗീതവും അതു വഴിയായി നമുക്ക് ഉണ്ടാകേണ്ടുന്ന വിമലീകരണവുമാണ് ഈ കുറിപ്പിൽ പ്രതിപാദ്യമാകുന്നത്.

### 1. കുരുന്നുകളുടെ സംഗീതം (വി. മത്തായി 21:15:16)

ദാവീദ് പുത്രന് ഹോശന്ന എന്ന സ്വർഗ്ഗീയ മന്ത്രം പാടുന്നത് കുരുന്നുകളാണ്. അത് നിർമ്മലത പ്രകടമാക്കുന്നതാണ്. അതിജീവനം ദൈവകൃപയിലൂടെ സാധ്യമാണ് എന്നാണ് ഈ കുഞ്ഞുങ്ങൾ സമൂഹത്തെ പഠിപ്പിക്കുന്നത്. അതിലൂടെ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

ഭൂമിയുടെ മറ്റൊരു നാമം പേറുന്ന അവനി എന്ന പെൺകുട്ടി തിരുവനന്തപുരം വെഞ്ഞാറമൂട് സ്വദേശി. ഈ കഴിഞ്ഞ സ്കൂൾ കലോത്സവത്തിൽ സംഗീത മത്സരവേദികളെ സാന്ദ്രമാക്കിയ ദൈവകൃപയാണവൾ. അവനിക്ക് ക്യാൻസറാണ്. ക്യാൻസർ എന്ന രോഗം മൂലം ജീവിതത്തിൽ പാതി വഴിയിൽ മുറിഞ്ഞുപോയ സംഗീതത്തിന്റെ താളവും ലയവും തിരിച്ചുപിടിച്ചാണ് അവൾ മത്സരിക്കാൻ എത്തിയത്. കീമോതെറാപ്പിയും ചികിത്സയുമൊക്കെ കാരണം സ്വരവും ശ്രുതിയുമൊക്കെ മങ്ങിപ്പോയിട്ടും പാടണം, മത്സരിക്കണം എന്ന നിശ്ചയദാർഢ്യം. പാടിപാടി അവൾ തന്റെ സംഗീതത്തെ തിരിച്ചുപിടിച്ചു. അതിജീവനത്തിന്റെ പ്രകാശം. തന്നോട് തന്നെ പോരാടി നഷ്ടമെന്ന് തോന്നിയത് തിരിച്ചുപിടിക്കുകയാണ്. സർവ്വശക്തൻ ദൈവം ഇടപെടുമെന്ന ബോധ്യം എന്നെ ജീവിതത്തിലേക്ക് തിരിച്ചുകൊണ്ടുവെന്ന് അവൾ പറയുന്നു.

ഹോശന്ന അതിജീവനമന്ത്രം ഹൃദയത്തിൽ ഏറ്റുവാങ്ങിയ കുരുന്നുകൾ പ്രതീക്ഷയോടെ നമ്മോട് പറയുന്നു. പ്രതിസന്ധികളിൽ അവസാനിച്ചുപോകുന്നതല്ല ജീവിതം. മറിച്ച് അത് ആരംഭമാണ്. ആഘോഷത്തോടെ വരവേൽക്കുമ്പോൾ അതിൽ ദൈവിക പദ്ധതിയുടെ സുബോധം ലഭിച്ചവരാണ് കുരുന്നുകൾ. അവർ പാടിയ ഉണർത്തുപാട്ട് നാം ഏറ്റുപാടുമ്പോൾ അത് നൽകുന്ന ശുഭപ്രതീക്ഷ അതാണ് 'ആരംഭം.'



# ഹോശന്ന: വിമലീകരണത്തിന്റെ സംഗീതം

■ ഫാ. അജി കെ. തോമസ്
ഓർത്തഡോക്സ് യുവജനപ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറി



## 2. കുരുത്തോലകളുടെ സംഗീതം (വി. മത്തായി 21:8)

പ്രകൃതിയുടെ നാഥന് പ്രകൃതി സമർപ്പിക്കുന്ന ആരാധനയുടെ കാഴ്ചയാണ് കുരുത്തോലകൾ സമർപ്പിക്കുന്ന ഹോശന്ന. ഇത് ഒലിവ് മലയ്ക്ക് അരികെ ഉൾക്കാടിന്റെ അനുഭവം നൽകുന്ന ശുദ്ധമായ സംഗീതം. ഭൂമി വിശുദ്ധമാണെന്നും അതിലെ ഓരോ ഇലകൾക്കും ചൈതന്യം ഉണ്ടെന്നുമുള്ള തിരിച്ചറിവാണ് ഇത് നൽകുന്നത്. നമ്മുടെ ഭൂമി വേഗത്തിലുള്ള കാലാവസ്ഥാ വ്യതിയാനത്തിന്റെ നാളുകളിലൂടെയാണ് കടന്നുപോയികൊണ്ടിരിക്കുന്നത്. കേരളത്തിൽ ആ വ്യതിയാനത്തിന്റെ രൂക്ഷത ഏറെയാണ്. കാളിദാസൻ പറയുന്നുണ്ട്. ഹിമാലയം കീഴടക്കാനുള്ളതല്ല. ഹിമാലയത്തിന് കീഴടങ്ങുകയേ ചെയ്യാവുയെന്ന്. ആധുനിക മനുഷ്യർ പ്രകൃതിയെ കീഴടക്കുകയാണ്. പക്ഷെ ഒരു കാട്ടുമനുഷ്യന്റെ ഏറ്റവും വലിയ നന്മ പ്രകൃതിക്ക് കീഴടങ്ങുക എന്നതാണ്. കീഴടങ്ങി ജീവിക്കുമ്പോൾ കിട്ടുന്ന സൗന്ദര്യമുണ്ട്, സ്വസ്ഥതയുണ്ട്. മനുഷ്യനല്ല, മനുഷ്യവംശം ഈ ഭൂമിയിൽ നില നിൽക്കണം എന്നത്യാർത്തിയിൽ പ്രകൃതിക്കുവേണ്ടി ശബ്ദം ഉയർത്താം ഹോശന്ന.

ദഖിലായുടെയും ഈന്തപ്പനയുടെയും കുരുന്നോലകൾ നൽകുന്ന നിറം വെള്ളി പ്രഭയുടേതാണ്. അത് ഒരായിരം മാലാഖമാർ ചിറകുവിരിച്ച് സംഗീതം ആലപിച്ച് മശിഹായെ വരവേൽക്കുന്നതിന്റെ അടയാളമാണ്. സ്വർഗ്ഗവും ഭൂമിയും ആരാധനയിൽ ഒന്നാകുന്ന പുണ്യദിനമാണിത്.

## 3. വിമലീകരണം

വരവേല്പ് ദൈവാലയത്തിന്റെ ശുദ്ധീകരണത്തിലൂടെയാണ് പൂർണ്ണമാകുന്നത്. യേശു ദൈവാലയത്തിൽ ചെന്നു വിൽക്കുന്നവരെയും കൊള്ളുന്നവരെയും എല്ലാം പുറത്താക്കി (വി. മത്തായി 21:12)

എന്തുകൊണ്ട് കച്ചവടക്കാർ ക്രിസ്തുവിനെ എതിർത്തില്ല?

1. ജനമെല്ലാം യേശുവിനെ മശിഹായെന്ന് അംഗീകരിച്ച് അവന്റെ പക്ഷത്ത്
2. വില്പനക്കാരുടെ കുററബോധം
3. മശിഹായുടെ അധികാരത്തെക്കുറിച്ചുള്ള ബോധ്യം

ക്രിസ്തുവോ ദൈവാലയത്തെക്കുറിച്ചുള്ള അവന്റെ തീഷ്ണത വെളിപ്പെടുത്തുന്നു. നിന്റെ ആലയത്തെക്കുറിച്ചുള്ള എരിവ് എന്നെ തിന്നുകളഞ്ഞു (സങ്കീർത്തനങ്ങൾ 69:9) സ്വയം വേദന അനുഭവിക്കുമ്പോഴും പിതാവിൽ ശരണപ്പെടുന്നവന്റെ തീഷ്ണതയാണിത്. യേശുവിന്റെ തീഷ്ണത അവനെകൊണ്ട് കുരിശെടുപ്പിക്കുന്നു. അതിലൂടെ നമുക്ക് വിമലീകരണവും. ■

### മാർച്ച് 25 വചനിപ്പ് പെരുന്നാൾ




# ഇതാ ഞാൻ കർത്താവിന്റെ ദാസി

■ ബിജോ കളീക്കൽ, ഷാർജ

തപസ്സാൽ മാനസ-ശുദ്ധി വരിച്ചൊരു കന്യക മറിയാം
തൻ പ്രിയ താത-ന്നാലയേ എത്തീ അർത്ഥനാ സമയം
നിഷ്ഠയിൽ നാളുകൾ-ശിഷ്ടമായ്
കാത്തൊരു ശുദ്ധിയിൽ മറിയാം
നിന്നൊരു നേരം-ദിവ്യമാ ശോഭ ദർശിതമായി.

മാലാഖർ തൻ ദൂത ഗണത്തിൽ ഉന്നതനായ
ഗബ്രിയേൽ തൻ ദിവ്യ സ്വരൂപം ദൃശ്യമതായി
സ്വർഗ്ഗസ്ഥ പിതാ-തൻ ഹിതമാർന്നൊരു പുണ്യതാരം
തൽ സ്വൽ-സുതനുടെ-തിരു ജനനത്തെ മുന്നറിയിച്ചു.

"ഭയമെന്തിനിഹ കൃപ നിറയുന്നൊരു ഭാഗ്യവതി നീ,
കർത്തൻ തന്നുടെ തിരു സഹവാസം നിന്നോടു കൂടെ.
മഹിളകളിൽ നീ മഹിമ നിറഞ്ഞവൾ മനുകുല ജാതൻ
മഹിമയിൽ തിരു-അവതാരം ചെയ്യും നിൻ തിരുവുദരേ".

മനമിയലുന്നൊരു നിറ ഹൃത്താലെ വചിച്ചു മറിയാം
പുരുഷനെ അറിയാ-തെങ്ങനെ എന്നിൽ ഇതു സംഭവ്യം
എങ്കിലുമടിയാൻ കർതൃദാസി-തിരുവചനം പോൽ
എന്നിൽ ഭവിക്കുക-സാഷ്ടാംഗമവൾ സമർപ്പിതയായി

കാലത്തികവിൽ പ്രവചനഫലമതു വർത്തിതമായി
കന്യക തന്നിൽ ദൈവസുതൻ തൻ ദിവ്യവതാരം
കാലാന്തികമായ് മിശിഹാ വരവിനു കാത്തൊരു ജനത
കാരുണ്യത്തിൽ കനിവതു ദർശിച്ചവർ കന്യകയിൽ

ദിവ്യാത്ഭുതമാം ഏലിശുബാ തൻ ഗർഭസ്ഥ സ്വരം
കേട്ടതു മറിയാം, മൂന്നാം മാസം മലമുകളേറി
ചെന്നു ശുശ്രൂഷകൾ ചെയ്തിടുവാൻ ചാർച്ചക്കാരി
കണ്ടൊരു നേരം-അത്ഭുത ശിശുവ-ങ്ങുദരേ തുള്ളി.

ദൈവസുതനെയും, തൻ മുന്നോട്ടക്കാരനേം പേറും
അത്ഭുതമാതാ-ക്കൾ തൻ വദനം പൂരിതമായി
ദൈവഹിതം പോൽ-രണ്ടാൾ ഉദരവും, ചൊന്നേലിശുബാ
"ദൈവത്തിൻ മാ-താവിൻ ദർശനം ഏകീ സുകൃതം"

ക്രൂശിതനെയും, ക്രൂശിനെയും ഇത്രമാത്രം പ്രണയിക്കുന്ന ഒരു ആഴ്ച വട്ടം വേറെയുണ്ടെന്ന് തോന്നുന്നില്ല. നിന്ദ്യമായിരുന്ന കുരിശിൽ ദൈവത്തിന്റെ മുഖം വിരിയുന്നതെങ്ങനെയെന്ന് ഈ ലോകത്തിന് കാൽവരിയുടെ പശ്ചാത്തലത്തിൽ ബോധ്യം നൽകിയ വാരത്തിലേക്കാണ് പീഡാനുഭവ വാരത്തിന്റെ ഒന്നാം ദിവസത്തിലൂടെ നാം പ്രവേശിക്കുന്നത്. തിങ്കൾ സന്ധ്യയുടെ പ്രുമിയോനിൽ നാം വായിക്കുന്നത് തന്നെ 'ഞങ്ങളെ കഷ്ടതയില്ലാത്തവരും മരണമില്ലാത്തവരും ആക്കിത്തീർപ്പാനായിട്ട് മനസ്സോടെ തമ്പുരാൻ കഷ്ടാനുഭവത്തിലേക്ക് എഴുന്നള്ളി വന്നു' എന്ന തന്റെ താഴ്മയെ അനുസ്മരിച്ച് കൊണ്ടാണ്.

# വിശുദ്ധവും രക്ഷാകരവുമായ കഷ്ടാനുഭവമേ സമാധാനത്തോടെ വരിക

■ ഫാ. അജു ഫിലിപ്പ്, കോഴഞ്ചേരി



കുരിശും, കഷ്ടതയും, താഴ്മയുമൊക്കെ ഈ നാളുകളിൽ ധ്യാനവിഷയമാകുമ്പോൾ തന്നെ ചില ബോധ്യപ്പെടുത്തലുകൾ കൂടി ഈ വാരം നമുക്ക് സമ്മാനിക്കുന്നുണ്ട്.

1. തിന്മ നിനച്ചിരുന്ന നമ്മുടെ ശിരസ്സ് ശുദ്ധമാക്കിയപ്പോൾ ക്രിസ്തുവിന്റെ ശിരസ്സിൽ മുൾമുടി വയ്ക്കപ്പെട്ടു.

2. അഹങ്കാരം നിറഞ്ഞിരുന്ന നമ്മുടെ ഹൃദയം ദേവാലയമാക്കിയപ്പോൾ അവന്റെ മാറിൽ തിരുമുറിവ് രൂപപ്പെട്ടു.

3. പാപകരമായ വഴികളിലൂടെ നടന്നുനീങ്ങിയ നമ്മുടെ പാദങ്ങൾ കഴുകിയപ്പോൾ അവന്റെ ഇരുകാലുകളിലും ആണിപ്പഴുതുകൾ പ്രത്യക്ഷമായി.

ഒരു മനുഷ്യൻ തന്റെ താഴ്മയ്ക്ക് നൽകിയ വിലയെയാണ് ഇവിടെ സൂചിപ്പിച്ചത്. എന്നിട്ടുമെന്തേ, നമുക്കവനെ ഇതുവരെ ഒന്നു മനസ്സിലാക്കാൻ പറ്റാതെപോയത്. കഷ്ടാനുഭവ ആഴ്ചയുടെ ആദ്യദിനം ഈ തിരിച്ചറിവുകളിൽ നിന്ന് നമുക്ക് ആരംഭിക്കണം. മുപ്പതുവർഷത്തെ രഹസ്യ ജീവിതത്തിലൂടെയും, മൂന്നു വർഷത്തെ പരസ്യ ജീവിതത്തിലൂടെയും അവിടുന്ന് സ്വാധീനിച്ചതിന്റെ എത്രയോ മടങ്ങ് ജനങ്ങളെയാണ് ഈ ഒരു വാരത്തിൽ തന്റെ ജീവിതത്തിലൂടെ ക്രിസ്തു നേടിയെടുത്തത്. എന്നിട്ടുമെന്തേ നമുക്ക് മാത്രം ആ 'സ്വാധീനത്തെ' തിരിച്ചറിയാൻ സാധിക്കാതെ പോയത്. ഈ വലിയ ആഴ്ചയുടെ ഒന്നാം ദിനം ക്രൂശിതനെയും, ക്രൂശിനെയും നമുക്ക് ചേർത്ത്പിടിച്ച് ധ്യാനിക്കാം. കാൽവരിയിൽ ഉയർത്തപ്പെട്ട കുരിശിന്റെ ആകർഷണീയതയെ തിരിച്ചറിയാം. കുരിശിൽ മിഴിതുറക്കുന്നത് ജീവിത വൈരുദ്ധ്യങ്ങളുടെ വഴിത്താരയിൽ മനുഷ്യനൊപ്പം വേദനിക്കുന്ന ഒരു ദൈവമാണ്. കുരിശിന്റെ ഭോഷത്വത്തിൽ ദൈവത്തിന്റെ ജ്ഞാനവും, കുരിശിന്റെ ബലഹീനതയിൽ ദൈവത്തിന്റെ ശക്തിയും അനുഭവിക്കുന്നവർക്കൊക്കെ ഈ കഷ്ടാനുഭവ ആഴ്ച ക്രിസ്തു ബലമാണ്.

നെറ്റിയിൽ ആരംഭിക്കുന്ന കുരിശടയാളം ഹൃദയത്തിലേക്ക് നീളുന്ന ചൈതന്യമായി ഈ ആഴ്ച നമുക്ക് അനുഭവമാകട്ടെ. 'തട്ടും പുറത്തിലെ മുനി ശ്രേഷ്ഠൻ' പറയും പോലെ ഈ ആഴ്ച കുരിശ് വരയ്ക്കാനും, ധരിക്കാനും, വഹിക്കാനും നമുക്ക് സാധിക്കട്ടെ.

സുഹൃത്തേ, എന്നും പതിവുള്ള 'വര' അല്ല ഉദ്ദേശിക്കുന്നത്. ധരിക്കുന്ന കുരിശും, വരയ്ക്കുന്ന കുരിശും ജീവിതകുരിശാകുമ്പോൾ കാക്കണേയെന്നു പ്രാർത്ഥിക്കാം. ○

■ ഫാ. ജെറിൻ കുന്നംകുളം

# സ്നേഹസ്മരണകൾ തിരികെ നല്കുന്ന കഷ്ടാനുഭവം

***Be careful not to forget the lord***
*(ആവ. 6:12)*

നോമ്പ് ഓർമ്മകൾ നിലനിർത്തിപ്പോന്ന കാലമാണ്. വാങ്ങിപ്പോയ വൈദികരുടെയും വിശ്വാസികളുടെ സമൂഹത്തിന്റെയും ഓർമ്മ നിർവ്വഹിച്ചാണ് നാം വിശുദ്ധമായ നോമ്പിലേക്ക് പ്രവേശിച്ചത്. മറവിയുടെ ഈ കാലഘട്ടത്തിൽ ഓർമ്മകൾക്ക് സ്ഥാനം കുറവാണ്. memory is a spiritual experience. എന്റെ ഓർമ്മയ്ക്കായി നിങ്ങൾ ഇപ്രകാരം ചെയ്വീൻ എന്നു പറഞ്ഞാണ് തമ്പുരാൻ വിശുദ്ധ കുർബ്ബാന സ്ഥാപിച്ചത്. ഓർമ്മകൾ എന്നും നിലനിർത്തപ്പെടേണ്ടതാണ്. ഇന്ന് അനേകം മറവികൾ നമ്മെ ബാധിച്ചിരിക്കുന്നു. ഓർമ്മകൾ കണ്ടെത്തേണ്ടത് എപ്രകാരമാണ് എന്ന് ആവർത്തനപുസ്തകം പ്രബോധിപ്പിക്കുന്നു. യഹോവയെ മറന്നു പോകാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ, മറന്നു പോകുവാനുള്ള സാഹചര്യങ്ങൾ നമ്മുടെ ഇടയിൽ കടന്നു വന്നേയ്ക്കാം. അതിനാൽ ശ്രദ്ധാപൂർവ്വം സൂക്ഷിച്ചുകൊള്ളണമെന്നു തിരുവചനം ഓർമ്മിപ്പിക്കുന്നു.

ജീവിതത്തെ സുരക്ഷിത സ്ഥലികളിൽ എത്തിക്കുവാൻ നെട്ടോട്ടമോടുന്ന നമുക്ക് ക്രിസ്തുവിന്റെ നോമ്പിന്റെയും പീഡാനുഭവങ്ങളുടെയും സ്മരണയിൽ മുഴുകുന്ന കാലം മറവികളുടേതാകരുത്. ആ തിരുമുഖത്തെ സഹനത്തിന്റെയും സ്നേഹത്തിന്റെയും കരുതലിന്റെയും ഭാവങ്ങളെ വിസ്മരിക്കരുത്. നിർഭാഗ്യവശാൽ അപരാധപൂർണ്ണമായ ഒരു മറവി നമ്മെ ബാധിച്ചിരിക്കുന്നു. വേദപുസ്തകത്തിൽ ദർശിക്കുന്ന ചില ദൃഷ്ടാന്തങ്ങൾ ഇപ്രകാരമാണ്.

1. സൃഷ്ടിച്ച സൃഷ്ടാവിനോട് അനുസരണക്കേടു കാട്ടിയ ആദ്യ മാതാപിതാക്കളുടെ മറവിയുടെ കാലം.

2. വളർത്തി വലുതാക്കി ചേർത്തു നിർത്തിയ അബ്രഹാമിനെ മറന്ന ലോത്തിന്റെ മറവിയുടെ കാലം.

3. അടിമത്വത്തിൽ നിന്ന് മോചിപ്പിച്ച യഹോവയ്ക്കെതിരെ പിറുപിറുത്ത യിസ്രായേൽ മക്കളുടെ മറവിയുടെ കാലം.

4. തന്നെ ഇതുവരെയും കരുതിയ നോഹയെയും തന്റെ ഉത്തരവാദിത്വത്തെയും മറന്ന മലങ്കാക്കയുടെ മറവിയുടെ കാലം.

5. ഒപ്പം നടത്തിയും ഒപ്പം ഊട്ടിയും കൂടെ നിർത്തിയ ഗുരുവിനെ ഒറ്റിയ യൂദായുടെ മറവിയുടെ കാലം.

മറവി തോൽവിയുടെ ലക്ഷണമാണ്. ആദ്യ മാതാപിതാക്കളുടെയും ലോത്തിന്റെയും യിസ്രായേലിന്റെയും യൂദയുടെയും ജീവിതങ്ങൾ അത് നമ്മെ ഓർമ്മിപ്പിക്കുന്നു. നമ്മുടെ ജീവിത സാഹചര്യങ്ങളിലും നാം അറിഞ്ഞും അറിയാതെയും ഇത്തരം മറവികൾക്കധീനരാകുന്നു. ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളെ ചുംബിക്കുന്ന നിമിഷങ്ങൾ നമ്മുടെ ഓർമ്മകൾ തിരികെ ലഭിക്കുന്നതിനുള്ളതാകണം. ആ സ്നേഹത്തെ തിരിച്ചറിയുന്നതിനുള്ളതാകണം.

ജന്മം നല്കിയ കുഞ്ഞിനെ വലിച്ചെറിഞ്ഞ് കൊല്ലുന്ന മാതൃത്വവും സ്വന്തം മക്കളെ വില്പനച്ചരക്കാക്കുന്ന പിതൃത്വവും കാതലില്ലാത്ത ഗുരുത്വവും നന്മ മറന്ന സാഹോദര്യവും ഇന്നിന്റെ മറവിയുടെ പ്രതീകങ്ങളാണ്. മറവിയുടെ ഈ കെട്ടകാലത്തിൽ നിന്നും സ്നേഹസ്മരണകളുടെ വസന്തത്തിലേക്ക് നമ്മെ എത്തിക്കുന്ന നേരമാണ് കഷ്ടാനുഭവവാരത്തിന്റേത്. ആയതിനാൽ ദൈവത്തെ മറക്കാതിരിക്കാൻ ശ്രദ്ധിപ്പിൻ.

"വിറക് കത്തുമ്പോഴുണ്ടാകുന്ന പുക കണ്ണുകളെ വിഷമിപ്പിക്കുന്നു: അതേ സമയം വെളിച്ചം നല്കുന്ന അഗ്നി അവയെ സന്തോഷിപ്പിക്കുകയും ചെയ്യുന്നു. ഇതുപോലെ തന്നെ നിരന്തരമായ ജാഗ്രത നമ്മെ അലോസരപ്പെടുത്തിയേക്കാം എങ്കിലും പ്രാർത്ഥനയിലൂടെ നമ്മിലെത്തിച്ചേരുന്ന ക്രിസ്തു നമ്മുടെ ഹൃദയത്തെ പ്രകാശിപ്പിക്കുന്നു: എന്തെന്നാൽ ക്രിസ്തുവിനെ സ്മരിക്കുമ്പോൾ ആത്മീയമായ ഉണർവ്വും ഏറ്റവും മഹത്തായ അനുഗ്രഹവുമാണ് നമുക്ക് ലഭിക്കുന്നത്."

- സീനായിലെ വി. ഫിലോത്തിയോസ്
( ഫിലോക്കാലിയ മൂന്നാം പുസ്തകം)



# ക്ഷതമേറ്റവന്റെ ക്ഷമ

■ ഫാ. ജെറിൻ ജോൺ, അടൂർ



ആദാമിൻ വീഴ്ചയൊഴിപ്പാൻ
താഴ്ചയിലേക്കുടയോൻ വന്നു
അവനെ ദോഷികൾ യൂദന്മാർ
നിഹനിപ്പാനാലോചിച്ചു.
(ഹാശാ ചൊവ്വ പ്രഭാതം, എനിയോനോ)

**ജീ**വിതയാഥാർത്ഥ്യങ്ങളിൽ നാം പലവിധ വേഷങ്ങൾ ധരിക്കാറുണ്ട്. മുറിവേറ്റവന്റെ അങ്കിയും മുറിവേൽപ്പിച്ചവന്റെ അങ്കിയും മാറി മാറി ധരിക്കാറുള്ളവരാണ് നാം. മുറിവേറ്റവരാകുമ്പോൾ ക്ഷതമേറ്റ ക്രിസ്തുവിന്റെ ഭാഗധേയത്തിലാണ് നാം. ക്ഷതമേറ്റവന് ക്ഷമിക്കുവാൻ കഴിയുമ്പോഴാണ് ഉത്ഥിതനായ ക്രിസ്തുവിനെ സ്വന്തമാക്കുവാൻ കഴിയുക. ക്രിസ്തുവിന്റെ മുറിവുകൾ നമുക്കുവേണ്ടിയായിരുന്നു.

**1. ക്രിസ്തുവിന്റെ മുറിവുകൾ സർവ്വനീതിയുടെയും പൂർത്തീകരണത്തിനു വേണ്ടിയായിരുന്നു.**

ക്ഷതമേറ്റ ക്രിസ്തുവിന്റെ മുറിവുകൾ നമുക്കായി നൽകിയത് സ്നേഹത്തിന്റെയും നീതിയുടെയും ചോരയും നീരുമായിരുന്നു. പിതാവായ ദൈവം മനുഷ്യകുലത്തോട് കാണിച്ച സ്നേഹത്തിന്റെ പര്യായമാണ് കാൽവരിയുടെ വിരിമാറിൽ അർപ്പിക്കപ്പെട്ട സ്നേഹത്തിന്റെയും നീതിയുടെയും ബലി. നീതി നിർവ്വഹിക്കപ്പെടുവാൻ സ്വയം ശ്യൂന്യവൽക്കരിക്കപ്പെടുന്ന ക്രിസ്തു ഭാവം. ക്രിസ്തുവിന്റെ മുറിവുകൾ സുഗന്ധതൈലങ്ങളായിരുന്നു. അത് പരിശുദ്ധാത്മാവിന്റെ മുദ്രയും അടയാളവുമാകുന്ന മൂറോന്റെ സുഗന്ധമാണ്. (നിൻ മുറിവുകളിന്നേറ്റേൻ മൂറോൻ മണമെൻ നാഥാ...) 'എനിക്ക് ഒരു സ്നാനം ഏല്പ്പാനുണ്ട്. അത് കഴിയുവോളം ഞാൻ എത്ര ഞെരുങ്ങുന്നു'(ലൂക്കാ. 12:50) എന്നു പറഞ്ഞവൻ അവസാനതുള്ളി രക്തവും വാർന്ന് കൊണ്ട് പറയുന്നത് എല്ലാം പൂർത്തിയായി എന്നാണ് (ലൂക്കോ 19:30). ഫുൾട്ടൺ ജെ.ഷീനിന്റെ ഭാഷയിൽ മുറിവേറ്റ ക്രിസ്തുവാണ് യഥാർത്ഥ ക്രിസ്തു. മുറിവേറ്റ സഭയാണ് യഥാർത്ഥ സഭ. മുറിവേറ്റ ക്രൈസ്തവനാണ് യഥാർത്ഥ ക്രൈസ്തവൻ. അതായത് സഹനങ്ങളേയും മുറിവുകളേയും, കുരിശുകളേയും ഒരു യഥാർത്ഥ ശിഷ്യത്വത്തിൽ നിന്നും മാറ്റി നിർത്താൻ കഴിയില്ല. മുറിവേറ്റവന്റെ മുറിവുകളിലുള്ള പങ്കുചേരലാണ് സഹനം. മുറിവുകളും സഹനങ്ങളും തിന്മയ്ക്കുള്ള ശിക്ഷയല്ല മറിച്ച് അവന്റെ രക്ഷാകര പദ്ധതിയിലേക്കുള്ള നമ്മുടെ പങ്കു ചേരലാണ്. അന്ത്യോക്യായിലെ വി. ഇഗ്നേഷ്യസിനെ ട്രോജൻ ചക്രവർത്തി ഹിംസ്ര ജന്തുക്കൾക്ക് ഭക്ഷണമായി ഇട്ട് കൊടുക്കുവാൻ കല്പന പുറപ്പടുവിച്ചു എന്നറിഞ്ഞ ക്രിസ്ത്യാനികൾ ഇതിൽ നിന്നും അദ്ദേഹത്തെ രക്ഷിക്കണം എന്നു ദൈവത്തോട് കരഞ്ഞ് പ്രാർത്ഥിച്ചു. ഇതറിഞ്ഞ വിശുദ്ധൻ അവരോട് പറഞ്ഞു 'മക്കളെ ചതിക്കല്ലെ. മുറിവുകളേറ്റു സഹിച്ച് മരിക്കുമ്പോഴാണ് ഞാൻ യഥാർത്ഥ ക്രിസ്ത്യാനി ആകുന്നത്'. തനിക്കു വേണ്ടി പീഢകൾ ഏറ്റു മരിച്ച യേശുവിനു വേണ്ടി പീഢകൾ സഹിക്കുവാൻ അദ്ദേഹം അതിയായി ആഗ്രഹിച്ചു.

**2. ക്രിസ്തുവിന്റെ മുറിവുകൾ നിയോഗങ്ങളുടെ പൂർത്തീകരണമായിരുന്നു.**

തന്റെ മഹിമ വെടിഞ്ഞ് ഭൂമിയിലേക്ക് ക്രിസ്തു ഇറങ്ങിവന്നത് അവന്റെ നിയോഗങ്ങളുടെ പൂർത്തീകരണത്തിന് വേണ്ടിയാണ്. നിയോഗങ്ങളിൽ നിന്നും ഒളിച്ചോടുന്ന മനുഷ്യനെ വിശുദ്ധ ഗ്രന്ഥത്തിൽ കാണുവാൻ കഴിയും. നിയോഗങ്ങളിൽ നിന്നും ഒളിച്ചോടുമ്പോൾ മനുഷ്യനിർമ്മിതമായ മറകൾ ഉണ്ടാകും. ഈ മറ നീക്കി പുറത്തുവരുന്നതാണ് ദൈവനിയോഗത്തിന്റെ പൂർത്തീകരണം. ആദം താൻ ഏൽപ്പിക്കപ്പെട്ട 'പറുദീസയുടെ കാവൽ' എന്ന നിയോഗത്തിൽ നിന്നും ഒളിച്ചോടിയപ്പോൾ ദൈവം ചോദിക്കുന്നു 'നീ എവിടെയാണ്'? സ്രഷ്ടാവ് സൃഷ്ടിയെ ബോദ്ധ്യപ്പെടുത്തുകയാണ് സൃഷ്ടി തന്നിൽ നിന്നും, ഏല്പ്പിക്കപ്പെട്ട നിയോഗത്തിൽ നിന്നും വ്യതിചലിച്ചുവെന്ന്! നിയോഗങ്ങൾ പൂർത്തീകരിക്കപ്പെടണമെങ്കിൽ സ്രഷ്ടാവിന്റെ കർതൃത്വവും, സൃഷ്ടിയുടെ അനുസരണവും ഒത്തു ചേരണം. സൃഷ്ടിയുടെ മകുടമായ മനുഷ്യൻ മാത്രമാണ് നിയോഗങ്ങൾ പൂർത്തീകരിക്കാതെ ഒളിച്ചോടുന്നത്. യോനായുടെ പുസ്തകത്തിൽ നിയോഗം ലഭിക്കുന്ന പ്രാപഞ്ചിക ശക്തികളുണ്ട്. അവയെല്ലാം നിയോഗം പൂർത്തീകരിക്കുന്നു. എന്നാൽ യോനാ എന്ന മനുഷ്യൻ നിയോഗങ്ങളിൽ നിന്നും ഒളിച്ചോടുന്നു. ക്രിസ്തുവിന്റെ നിയോഗങ്ങളുടെ പൂർത്തീകരണമാണ് ഗത്സമനയിലെ 'അങ്ങയുടെ ഇഷ്ടം നടക്കേണമേ' എന്ന പ്രാർത്ഥന. അത് സ്രഷ്ടാവാം ദൈവത്തോടുള്ള അവന്റെ വിധേയത്വത്തെ കുറിക്കുന്നു.

ക്രിസ്തുവിന്റെ മുറിവുകൾ അനേകർക്ക് യോഗ്യതയുടെ മാനദണ്ഡവും, മഹത്വത്തിന്റെ നിദാനവും, നവീനമായ വിജയത്തിന്റെ കാരണവും പാപപരിഹാരവും ആകണമെന്ന് അവിടുന്ന് തീരുമാനിച്ചു. തേജസും പ്രതാപവും നിറഞ്ഞ തന്റെ രാജകീയ മഹത്വത്തിൽ യേശുവിന് നമ്മുടെ മുൻപിൽ പ്രത്യക്ഷപ്പെടാമായിരുന്നു. എന്നാൽ അവൻ മുൾകിരീടം അണിഞ്ഞു. രക്താങ്കിതമായ ചുവന്ന വസ്ത്രമണിഞ്ഞു. മുഖം മുറിവുകളേറ്റു, മരണത്തിന്റെ പരിഹാസം ഏറ്റുവാങ്ങി. ഏറ്റവും നല്ല പാഠശാലയാണ് സഹനങ്ങളും മുറിവുകളും. പലതും പൂർത്തീകരിക്കുവാൻ ചില സഹനങ്ങൾ വഴി സാധിക്കുന്നു. മുറിവേൽപ്പിച്ചവനെ നിർവികാരത്തോടെ നോക്കി നിൽക്കുന്ന ഒരു ജനമാകാതെ അപരന്റെ മുറിവിൽ ഒരു ലേപനമായി മാറുന്ന ദൈവീക ജനമാകാൻ നമുക്ക് പരിശ്രമിക്കാം. ○





# പെസഹാ

■ ഫാ. ഏലിയാസ് ചെറുകാട്

നീസാൻ മാസം 14-ാം തീയതി മുതൽ 21-ാം തീയതി വരെയാണ് യിസ്രായേൽ പെസഹാ പെരുന്നാൾ ആചരിച്ചിരുന്നത് (പുറ. 12:18). 'കടന്നുപോകൽ' എന്നാണ് പെസഹാ എന്ന ഹീബ്രു വാക്കിന്റെ അർത്ഥം. മിസ്രയിമ്യരുടെ ആദ്യജാതന്മാരെ വധിച്ച സംഹാരദൂതൻ ഇസ്രായേൽകാരുടെ ഭവനങ്ങളെ ഒഴിവാക്കി കടന്നുപോയതിനേയും അടിമവീടായ മിസ്രയിമിൽ നിന്ന് വാഗ്ദത്ത ഭുമിയായ കനാനിലേക്ക് കടന്നുപോയതിനേയും അനുസ്മരിച്ചാണ് യിസ്രായേൽക്കാർ ഈ പെരുന്നാൾ ആഘോഷിച്ചിരുന്നത്. അയായത് മരണത്തിൽ നിന്നും അടിമത്വത്തിൽ നിന്നുമുള്ള വിമോചനത്തിന്റെ അനുസ്മരണ പെരുന്നാൾ.

പുതിയ നിമയ കാലത്ത് പെസഹാ എന്നത് യേശുക്രിസ്തു ശിഷ്യരുമൊത്ത് അന്ത്യഅത്താഴം പങ്ക് വച്ച് വി. കുർബ്ബാന സ്ഥാപിച്ചതിന്റെ സ്മരണയാണ്. വി. യോഹന്നാന്റെ സുവിശേഷം അനുസരിച്ച് യേശു പെസഹായുടെ തലേദിവസമായിരുന്നു ആചരണം നടത്തിയത്. പെസഹാ കുഞ്ഞാടിനെ അറക്കുന്ന സമയത്ത് ലോകത്തിന്റെ പാപത്തെ പേറുന്ന ദൈവകുഞ്ഞാടായ ക്രിസ്തു കൊല്ലപ്പെട്ടു എന്നാണ് യോഹന്നാന്റെ സാക്ഷ്യം. മറ്റ് സുവിശേഷങ്ങളിൽ യേശുവിന്റെ അന്ത്യ അത്താഴം പെസഹാ ഭക്ഷണമായിരുന്നുഎന്നാണ് വ്യക്തമാക്കുന്നത്. പരസ്യശുശ്രൂഷയുടെ അവസാനഘട്ടത്തിൽ തന്റെ സമയം അടുത്തിരിക്കുന്നു എന്ന് മനസിലാക്കിയാണ് ശിഷ്യന്മാരെകൊണ്ട് പെസഹാ ഒരുക്കുന്നതും തന്റെ പീഡാനുഭവത്തേയും മരണത്തേയും സൂചിപ്പിച്ചുകൊണ്ട് അപ്പവീഞ്ഞുകൾ വാഴ്ത്തി നല്കി വി. കുർബ്ബാന സ്ഥാപിക്കുന്നതും.

പണ്ടെന്നോ നടന്ന ഒരു സംഭവത്തിന്റെ ഓർമ്മയായിട്ടല്ല ക്രിസ്തു അപ്പം നുറുക്കി നൽകുന്നത്, പ്രത്യുത, തൊട്ടടുത്ത ദിവസം നടക്കുവാൻ പോകുന്ന തന്റെ ആത്മബലിയുടെ പ്രതീകമായിട്ടാണ്. പ്രപഞ്ചവസ്തുക്കളായ അപ്പവീഞ്ഞുകളെ കൈകളിൽ എടുക്കുമ്പോൾ ക്രിസ്തു പ്രപഞ്ചത്തെ തന്നെയാണ് വഹിക്കുന്നത്. അവയെ ആശീർവദിക്കുന്നതിലൂടെ തന്റെ ജീവനെയാണ് അവൻ അവയിലേക്ക് സന്നിവേശിപ്പിക്കുന്നത്. അതുവഴി അപ്പവീഞ്ഞുകൾ തന്റെ മാംസ രക്തങ്ങളായി രൂപാന്തരപ്പെടുന്നു. വാഴ്ത്തി നല്കപ്പെടുന്ന അപ്പവീഞ്ഞുകളിൽ യേശുവുണ്ട്. ശരീരരക്തങ്ങളായി രൂപാന്തരപ്പെടുന്ന അപ്പവീഞ്ഞുകൾ വിഭജിക്കപ്പെടുകയും പങ്കു വയ്ക്കപ്പെടുകയും ചെയ്യുന്നതുവഴി തന്റെ ജീവനെതന്നെയാണ് അവൻ പങ്ക് വയ്ക്കുന്നത്. മാംസവും രക്തവും ജീവനാണ്. യേശു സമർപ്പിക്കുന്നതും പങ്ക് വയ്ക്കുന്നതുമായ മാംസവും രക്തവും ജീവനാണ്. യേശു സമർപ്പിക്കുന്നതും പങ്ക് വയ്ക്കുന്നതും സ്വജീവനമാണ്. അത് സ്വീകരിക്കുന്നവർക്ക് സമഗ്ര വിമോചനവും നിത്യജീവനും ലഭിക്കുന്നു എന്നതു വഴി പുതിയ പെസഹ സമാരംഭിക്കുകയാണ്. പഴയ പെസഹ പുതിയതിൽ വിലയം പ്രാപിക്കുന്നു. തന്റെ ശരീരവും രക്തവും പങ്കിട്ട് അനുഭവിക്കുന്നതിലൂടെ ഓരോരുവനും സ്വയം വിഭജിച്ച് നൽകപ്പെടേണ്ടതിന്റെ ആവശ്യകത ബോധ്യപ്പെടുത്തുകയാണ് ക്രിസ്തു.

ഒരാൾ മറ്റൊരാളുടെ പാപത്തിന് പകരമായി ബലിയാവുകയെന്നതിന് മതങ്ങളുടെ ചരിത്രത്തോളം പഴക്കമുണ്ട്. മനുഷ്യരുടെ പാപത്തിന് പകരമായി മൃഗത്തെ ബലികഴിക്കുന്നതാണ് യിസ്രായേൽ ചരിത്രം. ചില പ്രാകൃതമതങ്ങളിൽ നടന്നിരുന്ന നരബലിയുടെ താല്പര്യം ഇതുതന്നെയായിരുന്നു. യരുശലേം ദേവാലയത്തിൽ ബലി അറുക്കപ്പെട്ടിട്ടുള്ള ആടുകൾ എണ്ണിയാലൊടുങ്ങാത്തതായിരുന്നു. എന്നാൽ അവയൊന്നും സ്വയം ബലിയാകുകയായിരുന്നില്ല. മനുഷ്യൻ അവയെ പിടിച്ച് ബലമായി ബലിയർപ്പിക്കുകയായിരുന്നു. അതുകൊണ്ട് തന്നെ ഈ മൃഗബലി മനുഷ്യന്റെ ശുദ്ധീകരണത്തിന് പര്യാപ്തമായിരുന്നില്ല എന്ന് വ്യക്തം. അപരന്റെ പാപത്തിന് വേണ്ടി സ്വയം പാപപരിഹാരബലിയാകുവാൻ ഒരുവൻ സന്നദ്ധനാകുമ്പോഴാണ് പൂർണ്ണമായ വിടുതൽ സാധ്യമാകുക. "ജനം മുഴുവൻ നശിക്കാതിരിക്കേണ്ടതിന് അവർക്കുവേണ്ടി ഒരുവൻ മരിക്കുന്നത് യുക്തം (യോഹ. 11:49-50) എന്നു കയ്യാഫാസ് പറയുന്നത് ഈ ആശയത്തിലാണ്. മാനവരാശിയുടെ മുഴുവൻ പാപത്തിന് പരിഹാരമാകുവാൻ ദൈവപുത്രന്റെ മരണം അനിവാര്യമായിരുന്നു. പെസഹായിൽ അവൻ അപ്പവീഞ്ഞുകൾ വിഭജിച്ച് നൽകുന്നതിലൂടെ വെളിപ്പെടുത്തിയതും ഈ മരണത്തെ തന്നെയാണ്.

ജീവിതയാത്രയിൽ പലപ്പോഴും മറ്റുള്ളവരുടെ സഹനങ്ങളെ ഏറ്റെടുക്കുവാനുള്ള നിയോഗം നമുക്കുണ്ട്. നാം അറിയാത്ത കുറ്റങ്ങൾ മറ്റുള്ളവർ നമ്മുടെ മേൽ ആരോപിക്കുമ്പോൾ അസ്വസ്ഥരാകുന്നവരും പൊട്ടിത്തെറിക്കുന്നവരും ആണ് നമ്മിൽ ഏറെയും. എന്നാൽ ബോധപൂർവ്വം മറ്റുള്ളവരുടെ വേദനകളെ ഏറ്റെടുക്കുവാൻ മനസ്സു കാണിക്കുമ്പോഴാണ് നാം ക്രിസ്തുവിന്റെ പ്രതിപുരുഷന്മാരും പകരക്കാരുമാകുന്നത്.

പെസഹായെന്നത് അജഗണങ്ങൾക്കുവേണ്ടി ഇടയൻ മരണം വരിച്ചതിന്റെ ഓർമ്മകൂടിയാണ്. സ്വന്തം സ്ഥാനവും ഇരിപ്പിടവും സംരക്ഷിക്കുവാൻ അജഗണങ്ങളെ തെരുവിലിറക്കാനും ബലികൊടുക്കുവാനും മടിക്കാത്ത ഇടയന്മാർ ധാരാളമുള്ള സമൂഹത്തിലാണ് നാം ഇന്ന് ജീവിക്കുന്നത്. ജനങ്ങൾക്കുവേണ്ടി ആത്മത്യാഗം ചെയ്യുവാൻ സന്നദ്ധരായിരുന്ന നേതാക്കന്മാരെ പുസ്തകത്താളുകളിൽ മാത്രമാണ് ഇന്ന് കാണാനാവുക. നാട്ടിൽ നടക്കുന്ന കലഹങ്ങളും തെരുവുയുദ്ധങ്ങളും പൊതുമുതൽ നശിപ്പിക്കലുമെല്ലാം ആസൂത്രിതമായി സൃഷ്ടിക്കപ്പെടുന്നവയാണ് എന്നത് വൈകിയാണെങ്കിലും നാം മനസിലാക്കുന്നു. അനുയായികളെ (വിശ്വാസികളും പെടും) ജാതിയുടേയും മതത്തിന്റേയും രാഷ്ട്രീയത്തിന്റെയും പേരിൽ വേർതിരിച്ച് തമ്മിലടിപ്പിച്ച് നേട്ടം കൊയ്യാൻ ശ്രമിക്കുന്ന നേതാക്കന്മാരും ആചാര്യന്മാരും വാഴുന്ന ലോകം ആട്ടിൻകൂട്ടത്തിന് വേണ്ടി സ്വയം ബലിയാകുവാൻ വിട്ടുകൊടുത്തവന് മഹത്വം കല്പിക്കണമെന്നില്ല. എന്നാൽ ആത്മ സമർപ്പണത്തിന്റെ സ്മരണ പുതുക്കുന്ന പെസഹ പെരുന്നാൾ ആദരപൂർവ്വം അനുഷ്ഠിക്കുന്ന വിശ്വാസ സമൂഹത്തിന് ആ പാവന സ്മരണ പ്രചോദനവും മാതൃകയുമാകേണ്ടതുണ്ട്.



മർത്തമറിയം വനിതാ സമാജം അഖില മലങ്കര നേതൃത്വ ക്യാംപ് ഫെബ്രുവരി 11, 12, 13 തീയതികളിൽ ലക്നൗ സിറ്റി മോണ്ടി സോറി സ്ക്കൂളിൽ വച്ച് നടന്നു. യൂഹാനോൻ മാർ പോളികാർപ്പോസ്, ഡോ. യൂഹാനോൻ മാർ ദിമത്രിയോസ്, ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, ഫാ. സജി യോഹന്നാൻ, ഫാ. പത്രോസ് ജോയി, ഫാ. ജോൺ സാമുവേൽ, പ്രൊഫ. മേരി മാത്യു, ലീലാ സഖറിയ, ആലീസ് കോശി, റേച്ചൽ ജോഷ്വ എന്നിവർ നേതൃത്വം നൽകി.

**Ist Death Anniversary**
**08-04-2020**

**Skariah George (Baby)**

**Paikattu House**
**Mannarakulanji**
**Pathanamthitta**

Inserted By:
Prince P. George (Son)
Lovely Jose (Daughter)
Jose K. John (Son in Law)

**Ist Death Anniversary**
**11-03-2020**

**Kunjamma John**

**Kizhakaparambil House**
**Elakalloor P.O.**
**Konni, Pathanamthitta**

Inserted By:
Rajan K. John, Jose K. John

**വേർപാടിന്റെ മൂന്നാം വർഷം**
**23-03-2020**

**Saramma Varghese**

**Kizhakaparambil House**
**Muthupala,**
**Vennikulam**

Inserted By:
K. Kurian Varghese & Children

# ക്രൂശ്
# ജീവനുള്ള പുതുവഴി

ഫാ. വിവേക് വർഗീസ് കുടശ്ശനാട്

"ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു. ഞാൻ മുഖാന്തിരമല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല" എന്നാണല്ലോ കർതൃവചനം.

തങ്ങളുടെ അകൃത്യം മൂലം പിതാവാം ദൈവത്തിൽ നിന്ന് അകന്നുപോയ മാനവകുലത്തിന് തിരികെ വരുവാനുള്ള ജീവന്റെ പുതുവഴി ക്രിസ്തു തുറന്നത് ക്രൂശിലൂടെയാണ്. മറ്റാർക്കും നല്കുവാൻ കഴിയാത്ത രക്ഷയുടെ നവ്യാനുഭവം അവനിലൂടെ മാത്രമേ സാദ്ധ്യമാകൂ. കാരണം, ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനായി മനുഷ്യന്റെ പാപങ്ങൾക്ക് മറുവിലയായി അവൻ നൽകിയത് അവനെത്തന്നെ ആയിരുന്നുവെന്നതു തന്നെ.

ദൈവത്തോടൊപ്പം തോട്ടത്തിൽ നടക്കുവാനുള്ള ഭാഗ്യം സിദ്ധിച്ച ആദിമനുഷ്യരുടെ ജീവിതം എത്രയോ ശ്രേഷ്ഠമായിരുന്നു. ദൈവത്തിന്റെ ഭാഷ മനുഷ്യർക്കും, മനുഷ്യന്റെ ഭാഷ മൃഗങ്ങൾക്കും ഉൾക്കൊള്ളുവാനാകുന്ന ബന്ധങ്ങളുടെ അനുഭവം. എന്നാൽ ദൈവം നൽകിയ സ്വാതന്ത്ര്യം മനുഷ്യൻ ദുരുപയോഗപ്പെടുത്തിയപ്പോൾ അവന് പറുദീസായുടെ അനുഭവം നഷ്ടപ്പെട്ടു. തോട്ടത്തിന്റെ നടുവിൽ നിൽക്കുന്ന വൃക്ഷത്തിന്റെ ഫലം അനുഭവിക്കരുതെന്നായിരുന്നു കല്പന. എന്നാൽ ആ കല്പന നിലനിൽക്കുമ്പോൾ തന്നെ അവയോട് എപ്രകാരം പ്രതികരിക്കണമെന്ന സ്വാതന്ത്ര്യം ഒരവകാശമെന്നോണം ദൈവം അവർക്ക് നൽകി. അതേ സ്വാതന്ത്ര്യത്തിന്റെ അവകാശം ഈ കാലത്തും ദൈവം നമുക്കായി നൽകിയിരിക്കുന്നു. കാരണം, അടിമകളായിട്ടല്ല, മറിച്ച് അവന്റെ കൂട്ടു വേലക്കാരായിട്ടാണ് ദൈവം മനുഷ്യനെ കരുതിയിട്ടുള്ളത്. ദൈവ സ്വരൂപത്തിൽ നിന്ന് സാദൃശ്യത്തിലേക്കുള്ള വളർച്ചയ്ക്ക് കാരണമാകുന്ന ഈ സ്വാതന്ത്ര്യം നമ്മെ സംബന്ധിച്ചിടത്തോളം ഒരനുഗ്രഹവും വലിയ ഒരു ഉത്തരവാദിത്വവുമാണ്. ദൈവം നൽകിയ സ്വാതന്ത്ര്യം ഉപയോഗിച്ച് സ്വാർത്ഥരാകുവാനും തന്നിഷ്ടംപോലെ ജീവിച്ച് അവ ദുരുപയോഗപ്പെടുത്തുവാനുമല്ല മറിച്ച്, നല്ലത് തിരഞ്ഞെടുക്കുവാനും ദൈവത്തോടുള്ള ബന്ധത്തിൽ മനുഷ്യർക്ക് നന്മകൾ ചെയ്യുന്നതിനുമാകുന്നുമെന്ന് തിരിച്ചറിയുമ്പോഴാണ് അത് ക്രിസ്തീയ സാക്ഷ്യമാകുന്നത്.

സ്വാതന്ത്ര്യം ദുരുപയോഗം ചെയ്യപ്പെടുന്ന ഇടങ്ങളിലെല്ലാം പാപത്തിന്റെ സാദ്ധ്യതകൾ വർദ്ധിക്കുന്നു. ഒരിക്കൽ സ്വാതന്ത്ര്യം ദുരുപയോഗം ചെയ്തതിന്റെ പേരിൽ പറുദീസായുടെ പൂട്ടപ്പെട്ട വഴിയാണ് കർത്താവ് തന്റെ ക്രൂശിലൂടെ തുറന്നു. സ്വാതന്ത്ര്യമെന്നത് ചില കാര്യങ്ങളിൽ നിന്നുള്ള മോചനമെന്നതു മാത്രമല്ല മറിച്ച്, ചില അവകാശങ്ങളോടും അനുഭവങ്ങളോടുമുള്ള ഉത്തരവാദിത്വപൂർണ്ണമായ സമീപനവുമാണ്. പൗലോസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നത് "ഈ സ്വാതന്ത്ര്യം ജഡത്തിന് അവസരമാക്കുക മാത്രം ചെയ്യാതെ സ്നേഹത്താൽ അന്യോന്യം സേവിക്കുവീൻ" എന്നാണല്ലോ. ദൈവകൃപയിൽ ജീവിക്കുവാനും വളരുവാനുമുള്ള അനുഭവത്തിലേക്കാണ് ക്രൂശിലെ സ്വാതന്ത്ര്യം നമ്മെ ക്ഷണിക്കുന്നത്. കർത്താവ് തകർത്ത അടിമനുകത്തെ വീണ്ടും പ്രാപിക്കാതിരിക്കുവാൻ നിരന്തരമായ ജാഗരണവും പ്രാർത്ഥനയും നമ്മെ ബലപ്പെടുത്തും. നൻമ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷഫലം തിന്നരുതെന്ന കല്പന ധിക്കരിച്ച മനുഷ്യന് പിന്നീട് സ്നേഹവാനായ കർത്താവ് ജീവവൃക്ഷത്തിന്റെ അനുഭവം തന്റെ ശരീരം രക്തവുമായി നല്കി. നിത്യ ജീവന്റെ അവകാശത്തിലേക്ക് വഴി നടത്തി.

"പാപം അറിയാത്തവനെ, നാം അവനിൽ ദൈവത്തിന്റെ നീതി ആകേണ്ടതിന് അവൻ നമുക്കു വേണ്ടി പാപം ആക്കിയെന്നും" ക്രിസ്തു നമുക്കു വേണ്ടി ശാപമായി തീർന്നുവെന്നും പൗലോസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നത് യേശുക്രിസ്തു ക്രൂശിക്കപ്പെട്ടവനായി 'നമ്മുടെ കണ്ണിനു മുൻപിൽ വരച്ചു കിട്ടി'യിരിക്കുന്നതിനാലാണ്.

തന്റെ സൃഷ്ടിയുടെ നൻമക്കായി സ്രഷ്ടാവ് തന്നെത്താൻ ത്യജിച്ച്, ലംഘനം അവസാനിപ്പിച്ച്, വീണുപോയവർക്ക് പുനരുത്ഥാനം നൽകുന്നതിന് കുരിശ് ഒരു പുതിയ വഴിയായി രൂപപ്പെടുത്തി. 'തന്റെ കാൽ ചുവട് പിൻതുടരുവാൻ' ക്രിസ്തു നമുക്ക് കാട്ടിത്തന്ന വഴികാട്ടികളിലൊന്നിനെപ്പറ്റി പത്രോസ് ശ്ലീഹാ തന്റെ ലേഖനത്തിൽ അടയാളപ്പെടുത്തുന്നതിങ്ങനെയാണ്. "ഒരുത്തൻ ദൈവത്തെക്കുറിച്ചുള്ള മനോബോധം നിമിത്തം അന്യായമായി കഷ്ടതയും ദുഃഖവും സഹിച്ചാൽ അത് പ്രസാദമാകുന്നു". കർത്താവിന്റെ ക്രൂശിലേക്ക് നോക്കിയാണ് അദ്ദേഹം ഇങ്ങനെ കുറിക്കുന്നത്. കഷ്ടതയും വേദനയും ഈ ലോക ജീവിതത്തിന്റെ ഭാഗമാണെന്ന് തിരിച്ചറിയുവാനും അവയെ രക്ഷയിലേക്കുള്ള മാർഗമായി കണ്ട് സ്വീകരിക്കുവാനുള്ള ആത്മാവബോധം ക്രിസ്തു തന്റെ ക്രൂശിലൂടെ പകരുന്നു. അതുകൊണ്ടാണ് "തിരുനാമത്തിനു വേണ്ടി അപമാനം സഹിക്കുവാൻ യോഗ്യരായി എണ്ണപ്പെട്ട"തിൽ അപ്പോസ്തോലന്മാർ സന്തോഷിക്കുന്നത്. "ക്രിസ്തുവിന്റെ ശക്തി എന്റെ മേൽ ആവസിക്കേണ്ടതിന് ഞാൻ അതിസന്തോഷത്തോടെ എന്റെ ബലഹീനതകളിൽ പ്രശംസിക്കു"മെന്ന് പൗലോസ് ശ്ലീഹായും എഴുതുന്നത്. എബ്രായർക്കുള്ള ലേഖനത്തിൽ രക്ഷകനായവൻ 'കഷ്ടാനുഭവങ്ങളാൽ തികഞ്ഞവനായിരിക്കുന്നുവെന്ന് രേഖപ്പെടുത്തുമ്പോൾ ജീവിതത്തിൽ സംഭവിക്കുന്ന സഹനങ്ങൾക്ക് നമ്മെ തികവുള്ളവരാക്കുവാൻ കഴിയുമെന്ന പ്രത്യാശ നൽകിയാണ് കർത്താവിന്റെ ക്രൂശ് നമുക്ക് മുൻപിൽ നില്ക്കുന്നത്. തനിക്കു ലഭിക്കുന്ന ദൈവീക കൃപയുടെ ശക്തിയാൽ ആത്മീയ മനുഷ്യൻ താൻ നേരിടുന്ന കഷ്ടതകളെയും വേദനകളെയും ക്രിസ്തുവിന്റെ സഹനങ്ങളോട് താദാത്മ്യപ്പെടുവാനുള്ള അവസരമായി കരുതി അവയെ സന്തോഷത്തോടെ സ്വീകരിക്കുന്നു. ആദിമ നൂറ്റാണ്ടിലെ



ക്രൈസ്തവരുടെയും കർത്താവിനുവേണ്ടി രക്തസാക്ഷികളായവരുടെയും ജീവിതസാക്ഷ്യങ്ങൾ ഇതിനോട് ചേർത്ത് വായിക്കേണ്ടിയിരിക്കുന്നു. അത്തരമൊരു ബോദ്ധ്യത്തിലേക്കുള്ള വളർച്ചയാണ് ഈ നാളുകളിൽ നാം സ്വായത്തമാക്കേണ്ടത്.

വഴിയറിയാതെ തെറ്റി ഉഴലുന്ന ആടുകളെപ്പോലെയായിരുന്നവർക്ക് ഇടയനും അദ്ധ്യക്ഷനുമായവനിലേക്കുള്ള വഴിയാണ് ക്രൂശ് കാട്ടിത്തരുന്നതെന്ന് പത്രോസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നുണ്ട്. പിതാവിങ്കലേക്കുള്ള വഴി തെറ്റിപ്പോയവർക്കും മറന്നുപോയവർക്കും ക്രിസ്തുവിന്റെ ക്രൂശ് മാർഗ്ഗദീപമാണ്. സ്വർഗ്ഗത്തെയും ഭൂമിയെയും തമ്മിൽ സംയോജിപ്പിച്ച് ക്രിസ്തുവെന്ന നല്ലയിടയൻ പിതാവിന്റെ തൊഴുത്തിലേക്ക് നമുക്കേവർക്കും പ്രവേശനം സാദ്ധ്യമാക്കി. ആണികളേറ്റ ആ കരങ്ങളിൽ സുരക്ഷിതരായ നമുക്കിനി മരണമില്ല. മരണത്തിന്റെ പ്രതിഫലവുമായി വരുന്ന പാപത്തിന്റെ ആധിപത്യത്തിൽ നശിച്ചു പോകാത്തവിധത്തിൽ, തന്റെ കരങ്ങളിൽ അവൻ നമ്മെ ചേർത്തു പിടിക്കുന്നു. "കരുണാസമ്പന്നനായ ദൈവം നമ്മെ സ്നേഹിച്ച മഹാ സ്നേഹം നിമിത്തം അതിക്രമങ്ങളാൽ മരിച്ചവരായ നമ്മെ ക്രിസ്തുവിനോടു കൂടെ ജീവിപ്പിക്കുകയും കൃപയാലത്രെ നിങ്ങൾ രക്ഷിക്കപ്പെട്ടതെന്നു" എഫേസ്യ ലേഖനത്തിൽ പ്രബോധിപ്പിക്കുന്നത് ക്രൂശിലെ മഹാസ്നേഹത്തിന്റെ പ്രകാശത്തിലാണ്.

യെശയ്യാ പ്രവാചകന്റെ വാക്കുകളിൽ ക്രിസ്തു നമുക്കായി ഒരുക്കിയത് സൗഖ്യത്തിന്റെ പുതുവഴിയാണെന്ന് വരച്ചുകാട്ടുന്നു. തന്റെ ശരീരത്തിൽ താൻ ഏറ്റ പീഡനങ്ങളിലൂടെ അവൻ നമ്മുടെ രോഗങ്ങളെ വഹിക്കുകയും, വേദനകളെ ചുമക്കുകയും, നമ്മുടെ തെറ്റുകൾക്ക് വേണ്ടി മുറിവേല്ക്കുകയും ചെയ്തു. അവൻ അടിപ്പിണരുകളാൽ തന്റെ ദാസർക്ക് സൗഖ്യം നൽകി. വിലാവിൽ നിന്നൊഴുകിയ രക്തവും വെള്ളവും താൻ പകുത്ത് നല്കിയ തന്റെ ശരീരവും യോഗ്യതയോടെ സ്വീകരിക്കുന്നവർക്ക് ലഭിക്കുന്ന അനുഭവവും സ്വർഗീയമായിരിക്കുമെന്നതിനു സംശയമില്ല. വിശ്വാസത്തിന്റെ ഉൾകരുത്തുമായി ബലിയർപ്പണത്തിൽ സംബന്ധിക്കുന്ന ആരാണ് കർത്താവ് നൽകുന്ന സൗഖ്യത്തിന്റെ അനുഭവം നുകരാതെ പോകുന്നത്? കുരിശിൽ ചൊരിഞ്ഞ ശരീരരക്തങ്ങൾ അവകാശമായി തന്റെ മക്കൾക്ക് നൽകുന്നത് ആന്തരികവും ബാഹ്യവുമായ സൗഖ്യം ആണ്. സർപ്പദംശനമേറ്റ യിസ്രായേൽക്കാരുടെ രക്ഷയ്ക്കുവേണ്ടി പിച്ചളസർപ്പത്തെ ഉയർത്തുവാൻ കല്പിച്ചവൻ നിത്യജീവന്റെ അവകാശം തന്റെ മക്കൾക്ക് നൽകുവാൻ കുരിശിന്മേൽ സ്വയം ഉയർത്തി. ശാപമായതിനെ അനുഗ്രഹമാക്കി മാറ്റുവാൻ ക്രിസ്തു സാന്നിധ്യത്തിന് കഴിയും. സർപ്പദംശനമേറ്റവരെല്ലാം പിച്ചള സർപ്പത്തെ നോക്കി സൗഖ്യം പ്രാപിച്ചു. ക്രിസ്തു നൽകിയ ബലി നമ്മുടെ പാപരോഗങ്ങൾക്ക് സൗഖ്യം നൽകി നമ്മെ വീണ്ടെടുത്തു. ഈ ദിനങ്ങളിൽ അവന്റെ ക്രൂശിലേക്ക് നമ്മുടെ മനസുകളും ചിന്തകളും വിചാരങ്ങളും സമർപ്പിക്കാം. ജീവിതത്തിൽ സംഭവിച്ചുപോയ വീഴ്ചകൾക്കും, കുറവുകൾക്കും നമുക്കവനോട് മാപ്പിരക്കാം. മുൾക്കിരീടം സൃഷ്ടിച്ച മുറിവുകളിൽ നിന്നിറ്റിറ്റ് വീഴുന്ന രക്തത്തുള്ളികളും വിലാവിൽ നിന്നൊഴുകുന്ന ജീവജലവും, ചാട്ടവാറിന്റെ അടികളിൽ തകർന്നുപോയ തന്റെ ശരീരവുമൊക്കെ നമ്മുടെ കർത്താവിനെ കൂടുതലായി സ്നേഹിക്കുവാനും അവനിലേക്ക് ചേരുവാനും നമ്മെ പ്രേരിപ്പിക്കട്ടെ. കഷ്ടതകൾക്കപ്പുറമുള്ള ഉത്ഥാനത്തിന്റെ പ്രത്യാശ നമ്മെ വിമോചനത്തിന്റെ പുതിയ ചക്രവാളങ്ങളിലേക്ക് നയിക്കട്ടെ. ○

## കെ. സി. അന്നാമ്മ ടീച്ചർ

### കൊള്ളന്നൂർ വീട്

വെസ്റ്റ് മങ്ങാട്, പഴഞ്ഞി
(കുന്നംകുളം ഭദ്രാസനം)

ജനനം: 16.7.1932 മരണം: 11.03.2012

"ഞാൻ നല്ല പോർ പൊരുതു; ഓട്ടം തികച്ചു, വിശ്വാസം കാത്തു; ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു."
(2 തിമോത്തി 4:7)


**Form IV**

**MALANKARA SABHA**

| | |
|---|---|
| Place of Publication | : Kottayam |
| Periodicity | : Monthly |
| Printer | : Fr. Deepu Philip |
| Whether Citizen of India | : Yes |
| Address | : Catholicate Aramana, Kottayam |
| Publisher | : Fr. Deepu Philip |
| Address | : Item No.5 |
| Editor | : Fr. Dr. John Thomas Karingattil |
| Whether Citizen of India | : Yes |
| Address | : P.O. Box 98, Kottayam-1 |
| Name&Address of the owner | : Orthodox Viswasa Paripalana Samithy Devalokam, Kottayam-04 |

I, Fr. Deepu Philip here by declare that the particulars given above are true to the best of my knowledge and belief.

10.03.2020 Fr. Deepu Philip



# ഉത്ഥിതൻ

**അവൻ ഇവിടെ ഇല്ല.**
മത്താ. 28:6, മർക്കോ. 14:6, ലൂക്കോ. 24:6

■ ഫാ. മോഹൻ ജോസഫ്

ക്രിസ്തുവിന്റെ മൃതശരീരത്തിൽ തൈലം പൂശുവാനായി ചെന്ന സ്ത്രീകളോട് ദൂതന്മാർ പറയുന്ന വാക്കുകളാണിത്. ഒരു അന്വേഷണത്തിന്റെ പരിസമാപ്തിയിൽ 'ഇല്ല' എന്ന വാക്ക് നിരാശയാണ് നല്കുക. എന്നാൽ ഈ പ്രസ്താവന വി. വചനത്തിന്റെ ചരിത്രഗതിയിൽ രൂപപ്പെട്ട ഏറ്റവും വലിയ പ്രത്യാശയുടെ വാക്കുകളാണ്. മൃതശരീരം തേടിയുള്ള യാത്ര ഉത്ഥിതനെ കണ്ടുമുട്ടുന്നതിനുള്ള പ്രയാണമായി പരിണമിക്കുന്നു. വ്യക്തിബന്ധത്തിന്റെയും സഹാനുഭൂതിയുടെയും മാനുഷിക സ്നേഹത്തിന്റെയും തലത്തിൽ നിന്ന് പുനരുത്ഥാനത്തിൽ അധിഷ്ഠിതമായ പുതിയ ആരാധനയിലേക്കുള്ള വഴിമാറ്റം രൂപപ്പെടുന്നു. ജഡികവും ഭൗതികവുമായ അറിവിൽ നിന്ന് ആത്മികവും ദൈവീകവുമായ തലത്തിലേക്ക് ക്രിസ്തു മാറുന്നു. ആര് മാറ്റിത്തരും എന്നു വിചാരിച്ച കല്ല് ഏതുമില്ലാതായിത്തീരുന്നതും കല്ലറ കാപ്പാൻ നിയോഗിതരായ ആയുധധാരികളുടെ സ്ഥാനത്ത് ദൂതന്മാരുടെ സാന്നിദ്ധ്യവും മരണത്തെ ജയിച്ച യേശുവിന്റെ, വിജയഭേരി മുഴക്കുന്നതായി. ക്രൂശിക്കപ്പെട്ട സത്യത്തിന്റെ നവരൂപം ഒപ്പം ക്രൂശിക്കപ്പെട്ട കള്ളന്റെ വചനത്തെ തികച്ചും അർത്ഥപൂർണ്ണമാക്കി.

അതിരാവിലെ ഇരുട്ടുള്ളപ്പോൾ കല്ലറയ്ക്കലെത്തിയ മഗ്ദലന മറിയം ഉത്ഥാനത്തിന്റെ ആദ്യ സാക്ഷിയായി. പരിഭ്രമം നിമിത്തം തിരിച്ചറിയാതിരുന്നവൾ പേർചൊല്ലി വിളിച്ചവനെ പൂർണ്ണമായി ഗ്രഹിച്ചു.

അവൾ സുവിശേഷത്തിന്റെ ആദ്യ വാഹകയായി. സാക്ഷിയാകുവാൻ യഹൂദ സമൂഹം അനുവദിക്കാതിരുന്ന സ്ത്രീത്വം അംഗീകരിക്കപ്പെട്ട് ആദരിക്കപ്പെട്ടു. തന്റെ പരസ്യശുശ്രൂഷ കാലത്ത് അവഗണിക്കപ്പെട്ടവരെ ചേർത്തു നിർത്തിയവൻ പുനരുത്ഥാനത്തിലും അത് ആവർത്തിക്കുകയാണ്. അവിശ്വസിച്ചവരും പിന്മാറിപ്പോയവരുമായ എല്ലാവർക്കും താൻ പ്രാപ്യനായി. ഭയത്തിന്റെ നിഴലിൽ അടച്ചിട്ട മുറിക്കുള്ളിൽ ആണിപ്പാടുള്ളവന്റെ സാന്നിധ്യം അനുഭവ വേദ്യമായി. എമ്മാവൂസിലേക്ക് രക്ഷപെടുവാൻ ശ്രമിച്ചവർക്ക് (യെറുശലേമിന്റെ സങ്കടങ്ങളിൽ നിന്ന്) താൻ സഹയാത്രികനും സംവാദകനും തിരിച്ചറിവ് പ്രദാനം ചെയ്യുന്നവനുമായി. അടയ്ക്കപ്പെട്ട മുറിക്കുള്ളിലെത്തിയവൻ സംശയാലുക്കളെ ദുരീകരിക്കുവാൻ മീനും തേൻകട്ടയും ഭക്ഷിക്കുന്നവനായി. പിന്മാറ്റത്തിന്റെ വലയുമായി കടൽത്തീരത്തിന്റെ ഇരുട്ടിൽ തപ്പിത്തടഞ്ഞവർക്ക് പ്രകാശത്തിന്റെ പുതിയ മാനവും സമൃദ്ധിയും സന്തോഷവും അവൻ നൽകി.

മൂന്നര വർഷം കൂടെ നടന്നവൻ എങ്ങനെ വർത്തിച്ചുവോ അങ്ങനെ തന്നെ ഉത്ഥിതനായ ക്രിസ്തു അവർക്ക് അനുഭവവേദ്യനായി. അവിശ്വസനീയമായ പുനരുത്ഥാനവും അവരുടെ പരിമിതികൾക്ക് ഉൾക്കൊള്ളാവുന്ന തരത്തിൽ വെളിപ്പെടുത്തി.

ഉപമകളിലൂടെ ദൈവരാജ്യം പറഞ്ഞുകൊടുത്തതുപോലെതന്നെ തോമ്മാ ശ്ലീഹായുടെ നിർബന്ധത്തിനും താൻ പൂർണ്ണ വിധേയനായി. അങ്ങനെ പുനരുത്ഥാനം എന്ന പരമാർത്ഥം ശിഷ്യർക്ക് അറിവായി. മരണത്തെ ജയിച്ചവൻ അവരുടെ ആവേശമായി. മരണഭയം നിമിത്തം ഓടി ഒളിച്ചവർ അസാമാന്യ ധൈര്യത്തിന്റെ ഉടമകളായി. ഹേ, മരണമേ നിന്റെ ജയം എവിടെ എന്ന് വെല്ലുവിളിക്കുന്നതിനുള്ള മനോവീര്യം അവർ കണ്ടെത്തി. ഈ തിരിച്ചറിവിൽ നിന്നും മരണത്തിലേക്കുള്ള യാത്ര ക്രിസ്തുവിലേക്കും നിത്യതയിലേക്കുമുള്ള യാത്രയായി കാണുവാൻ അവരെ ശക്തീകരിച്ചു. ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം. നിങ്ങളുടെ വിശ്വാസം വ്യർത്ഥം. ○

ഷിബുവും ഷീനയും. made for each other എന്നാണ് ആ ദമ്പതികളെപ്പറ്റി എല്ലാവരും പറഞ്ഞിരുന്നത്. രണ്ടു പേരും നന്നായി പാടും. ഗാനവേദികളിൽ ഉണ്ടായ പരിചയം പ്രണയമായി മാറി. പരസ്പരം അറിയാവുന്ന കുടുംബങ്ങൾ-അങ്ങനെ അവർ ഒരുമിച്ച് ജീവിതമാരംഭിച്ചു. ആറു വർഷം - രണ്ട് കുട്ടികൾ. പുറമേ നിന്ന് നോക്കുമ്പോൾ സന്തുഷ്ട സംതൃപ്ത കുടുംബം. പക്ഷേ ഷീന ഇപ്പോൾ കുടുംബക്കോടതിയിലെ വക്കീലിനെ കാണാനെത്തിയിരിക്കുന്നത് അകമേ ശിഥിലമായ ഒരു ബന്ധത്തിന്റെ ബാക്കിപത്രവുമായിട്ടാണ്.

കോളജിൽ പഠിച്ചിരുന്ന കാലത്തു തന്നെ വല്ലപ്പോഴും മദ്യം ഉപയോഗിക്കുന്ന ശീലം ഷിബുവിന് ഉണ്ടായിരുന്നു എന്ന് ജൂനിയറായി പഠിച്ച ഷീനയ്ക്ക് അറിയാമായിരുന്നു. പക്ഷേ ജോലി സ്ഥലത്ത് താമസവും ആഴ്ചയിലൊരിക്കൽ വീട്ടിൽ വരവും ആയപ്പോൾ കുടിയുടെ അളവ് കൂടിയത് വീട്ടുകാർ അറിഞ്ഞില്ല. വൈകുന്നേരത്തെകുടി, പകലും കൂടി ആയപ്പോൾ ഷീന ഇടഞ്ഞു. രാവിലെ എണീറ്റു വരുമ്പോഴെ കുടിക്കണം എന്നായപ്പോൾ അപ്പനും അമ്മയും ഉടക്കി. ഷീനയുടെ പിണക്കവും അപ്പന്റെ ദേഷ്യവും അമ്മയുടെ കണ്ണുനീരും ഫലിച്ചു എന്നു തോന്നി-അടുത്ത വലിയ നോമ്പിൽ ഷിബു മദ്യം വിട്ടൊഴിഞ്ഞപ്പോൾ! പക്ഷേ ആ സന്തോഷം ഈസ്റ്ററോടെ തീർന്നു കിട്ടി. അന്നു വൈകുന്നേരം നേരേ നിൽക്കാൻ കഴിയാത്ത പരുവത്തിലാണ് കൂട്ടുകാർ ഷിബുവിനെ വീട്ടിലെത്തിച്ചത്. പിറ്റേന്ന് സ്വബോധം തിരികെ കിട്ടിയപ്പോൾ പശ്ചാത്താപ വിവശനായ ഷിബു മക്കളുടെ തലയിൽ കൈവെച്ച് പ്രതിജ്ഞയെടുത്തു. "ഇനി കുടിക്കില്ല". പക്ഷേ ആ പ്രതിജ്ഞയ്ക്ക് 24 മണിക്കൂർ പോലും ആയുസ്സുണ്ടായില്ല. കുടി, കുറച്ച് ദിവസത്തെ ശാന്തത, പിന്നെയും കുടി, ക്ഷമപറച്ചിൽ, പ്രതിജ്ഞ ഈ നാടകങ്ങൾ ആവർത്തിച്ചതല്ലാതെ ഒന്നും നടക്കുന്നില്ല എന്ന് കണ്ടതോടെ ഷീന മക്കളെയും കൂട്ടി തന്റെ വീട്ടിൽ താമസമാക്കി. ഷീനയുടെ വരവ് ആങ്ങളയുടെ ഭാര്യയ്ക്ക് തീരെ ഇഷ്ടമായില്ല. അവിടെയും ഷിബു ഇടയ്ക്കിടെ മദ്യപിച്ച് എത്തുമായിരുന്നു-മക്കൾക്കുള്ള സമ്മാനങ്ങളുമായി. അങ്ങനെ ഒരു ദിവസം അളിയനും അളിയനും തമ്മിൽ വാക്കേറ്റമായി. "നിനക്കൊരു ജോലിയുണ്ടല്ലോ? എന്തിനാണ് ഇവനെ സഹിക്കുന്നത്? പിരിഞ്ഞ് സ്വന്തം കാലിൽ നിന്നുകൂടെ?" എന്ന സ്വന്തം സഹോദരന്റെ ചോദ്യമാണ് ഷീനയെ വക്കീലിന്റെ മുമ്പിൽ എത്തിച്ചത്."

കഥയൊക്കെ കേട്ടശേഷം വക്കീൽ പറഞ്ഞു, നമുക്ക് വിവാഹമോചന കേസ് ഫയൽ ചെയ്യാം. പക്ഷേ അതിനു മുമ്പ് ഈ രോഗം ചികിത്സിച്ചു മാറ്റാൻ ഒരു ശ്രമം നടത്തേണ്ടേ? "ചികിത്സിക്കേണ്ട ഒരു രോഗവും ഷിബുവിനില്ല-ഒക്കെ അവന്റെ അഹങ്കാരവും ഉത്തരവാദിത്വമില്ലായ്മയും ആണ്" എന്ന ഉറച്ച നിലപാടായിരുന്നു കൂടെ എത്തിയ ഷീനയുടെ സഹപ്രവർത്തകയുടേത്. ഏതായാലും വക്കീലിന്റെ നിർബ്ബന്ധത്തിനു വഴങ്ങി ഇരുവരും ചേർന്ന് മാനസികാരോഗ്യ വിദഗ്ധനെ കാണാനെത്തി. മദ്യപാനം അല്ല മദ്യത്തിനോടുള്ള ആസക്തിയാണ് രോഗം, മസ്തിഷ്കത്തിലെ ചില കേന്ദ്രങ്ങളുടെ പ്രവർത്തനത്തിലുണ്ടാകുന്ന തകരാറുകൊണ്ടാണ് ഈ രോഗം ചിലരിലുണ്ടാകുന്നത് എന്നിങ്ങനെയുള്ള കാര്യങ്ങൾ ഡോക്ടർ അവരെ പറഞ്ഞു മനസ്സിലാക്കി. ഈ രോഗം മാറാൻ സാധാരണ ഗതിയിലുള്ള കൗൺസലിംഗോ, ധ്യാനം കൂടലോ, മാത്രം പോരാ-ശാസ്ത്രീയമായ ചികിത്സ തന്നെ വേണം എന്ന ധാരണയും അവർക്ക് കിട്ടി. പക്ഷേ ചികിത്സയ്ക്ക് വരാനുള്ള ഷിബുവിന്റെ വിമുഖതയെ എങ്ങനെ കൈകാര്യം ചെയ്യാം എന്നതായിരുന്നു അടുത്ത പ്രശ്നം. ഷിബു വീണു പരിക്ക്പറ്റിയപ്പോൾ ചെയ്ത രക്തപരിശോധനയിൽ കരളിന്റെ പ്രവർത്തനത്തിൽ കണ്ട തകരാർ എന്ന കച്ചിത്തുരുമ്പ് ഉപയോഗിക്കാം എന്ന ഉപായം ഷീന തന്നെ നിർദ്ദേശിച്ചു. അതിനെ അനുരഞ്ജനത്തിന്റെ ഭാഗമായി ഷീനയും കണ്ടു. തിരികെ ഭർതൃ ഗൃഹത്തിലെത്തി. കരളിന്റെ പ്രശ്നം ഡോക്ടറെ കാണിച്ചേ മതിയാകൂ എന്ന സ്നേഹപൂർണ്ണമായ നിർബന്ധത്തിന് ഷിബു വഴങ്ങി. ആശുപത്രിയിൽ അഡ്മിറ്റാകണം എന്നു ഫിസിഷ്യൻ നിർദ്ദേശിച്ചതിനെ മനസ്സില്ലാ മനസ്സോടെ ഷിബുവും അംഗീകരിച്ചു. മദ്യം ലഭിക്കാതെ വന്നപ്പോഴുണ്ടായ വൈഷമ്യങ്ങൾ ആശുപത്രി വാസത്തിന്റെ രണ്ടാം ദിവസം തന്നെ പുറത്തു വരാൻ തുടങ്ങി. ഉറക്കമില്ലായ്മ, അസ്വസ്ഥത, വിറയൽ, ദേഷ്യം, ഓക്കാനം എന്നു വേണ്ട ആകെ പ്രശ്നമായി. മാനസികാരോഗ്യ വിദഗ്ധന്റെ സേവനത്തെ ആ ഘട്ടത്തിൽ നിഷേധിക്കാൻ ഷിബുവിനും ആയില്ല.

ഡോക്ടറുടെ നയപരമായ ഇടപെടലുകളും, കുടുംബത്തിന്റെ പിന്തുണയും, ഔഷധ ചികിത്സയും കൂടി വന്നപ്പോൾ ഷിബുവിന് യാഥാർത്ഥ്യങ്ങൾ മനസ്സിലായി തുടങ്ങി. മൂന്നാഴ്ചത്തെ ആശുപത്രി വാസത്തിനു ശേഷം വീട്ടിലേക്ക് മടങ്ങുമ്പോൾ അവൻ ഒരു പുതിയ മനുഷ്യനായി രൂപാന്തരപ്പെട്ടിരുന്നു. മദ്യാസക്തി രോഗത്തിൽ നിന്നും വിമുക്തരായവരുടെ ഒരു കൂട്ടായ്മയിൽ ഷിബുവും ഷീനയും ചേർന്ന് പ്രവർത്തിക്കാൻ തുടങ്ങി. വേർപിരിയലിന്റെ വക്കോളമെത്തിയ ആ കുടുംബം തങ്ങൾക്ക് നഷ്ടപ്പെട്ട സന്തോഷത്തിന്റെ ദിവസങ്ങൾ തിരികെപ്പിടിച്ചു കൊണ്ടിരിക്കുകയാണിപ്പോൾ. പക്ഷേ മാസത്തിലൊരിക്കൽ ഡോക്ടറെ കണ്ട് സംസാരിക്കുകയും മദ്യത്തിനോടുള്ള ആസക്തി തിരിച്ചു വരാതിരിക്കാനുള്ള മരുന്നുകൾ കഴിക്കുകയും ചെയ്യുന്ന പതിവ് അവർ മുടക്കിയിട്ടില്ല. മദ്യപനെ വെറുക്കരുത്-മദ്യാസക്തി എന്ന രോഗമാണ് അവനെ കുടിപ്പിക്കുന്നത്. ആ രോഗത്തിന് ശാസ്ത്രീയമായ ചികിത്സ നൽകുക. ഇക്കാലത്ത് ചെയ്യാവുന്ന ഒരു വലിയ സുവിശേഷ വേലയാണ് മദ്യാസക്തി രോഗം മൂലം വലയുന്ന കുടുംബങ്ങളെ ചികിത്സയിലേക്ക് എത്തിക്കാനുള്ള കൈത്താങ്ങലും ഒത്താശയും നൽകുക എന്നത്. മർത്തമറിയം സമാജത്തിനും, പ്രാർത്ഥനായോഗങ്ങൾക്കും, യുവജന പ്രസ്ഥാനങ്ങൾക്കും ഒക്കെ ചെയ്യാവുന്ന ഒരു സുവിശേഷ പ്രവർത്തനം. തുടരും...




## മനഃപൂർവ്വം

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ



കേരളാ മുഖ്യമന്ത്രി ശ്രീ. പിണറായി വിജയൻ പ. കാതോലിക്കാ ബാവായെ പരുമല മാർ ഗ്രീഗോറിയോസ് ആശുപത്രിയിൽ സന്ദർശിച്ചു. രാജു ഏബ്രഹാം, സജി ചെറിയാൻ, വീണ ജോർജ് എന്നീ എം.എൽ.എ. മാർ സന്നിഹിതരായിരുന്നു.



റഷ്യൻ പ്രതിനിധി സംഘം പ. കാതോലിക്കാ ബാവാ തിരുമേനിയെ സന്ദർശിച്ചു. ആർച്ച് ബിഷപ്പ് ലിയോനിഡ്, ഹിയറോമങ്ക് സ്റ്റെഫാൻ ഇഗ്മ്നോവ്, ഡീ. ദിമിത്രി സെറോവ്, മി. റസ്ലാൻ അഹ്മത് നോവ്, സഖറിയാ മാർ നിക്കോളാവോസ്, ഫാ. ഏബ്രഹാം തോമസ്, ഫാ. അശ്വിൻ ഫർണാണ്ടസ് എന്നിവർ സന്നിഹിതരായിരുന്നു.



ഫാ. ബിജു പി. തോമസ് രചിച്ച 'കുട്ടികളുടെ പാമ്പാടി തിരുമേനി' എന്ന ഗ്രന്ഥം ബാലസമാജം പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നിക്കോദിമോസ് പ്രകാശിപ്പിച്ചു. വെരി.റവ. നഥാനിയേൽ റമ്പാൻ, ഫാ. ബിജു പി. തോമസ്, ഫാ. ജിത്തു തോമസ്, ലിബിൻ പുന്നൻ, ലിസി അലക്സ് എന്നിവർ സമീപം.




അഖില മലങ്കര സന്യാസ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന സന്യസ്തർക്കുള്ള വേദശാസ്ത്ര പരിശീലന ക്ലാസ്സിന്റെ ഒന്നാംഘട്ടം ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ മൂന്നു ദിനങ്ങളിലായി നടന്നു.



USA: Fr. Alexander Kurien has been appointed an expert in Human Trafficking Task Force under the Trump administration. Fr Alexander is currently serving as the Deputy Associate Administrator and Executive Director of the Federal Real Property Council.

## റാങ്ക് ജേതാക്കൾ

ഇന്ദിരാഗാന്ധി നാഷണൽ ഓപ്പൺ യൂണിവേഴ്സിറ്റിയിൽ നിന്ന് സ്വർണ്ണമെഡലോടെ ഒന്നാം റാങ്ക് നേടിയവർ.



**ജെറിൻ ജോയി** (പി.ജി. ഡിപ്ലോമാ ഇൻ ജേർണലിസം & മാസ് കമ്യൂണിക്കേഷൻ) ഇടശ്ശേരിൽ പറമ്പിൽ ജോയി വർഗീസിന്റെയും ഡെയ്സി ജോയിയുടെയും മകൻ. ഭാര്യ: ജിഷാ യോഹന്നാൻ. തിരുവല്ലാ കാവുംഭാഗം സെന്റ് മൽക്ക് ഇടവകാംഗം.



**നിധിയാ ലാൽ** (എം.എ. പൊളിറ്റിക്സ്) പന്തളം തുണ്ടിൽ തെക്കേതിൽ റ്റി. ജെ. ലാലുവിന്റെയും (റിട്ട. ട്രഷററി ഓഫീസർ) മേഴ്സിയുടെയും മകൾ. പന്തളം അറത്തിൽ സെ. ജോർജ് മഹാ ഇടവകാംഗം.

## കോടതി വിധികൾ

**ഡൽഹി:** 2017-ൽ കെ.എസ്. വർഗീസ് കേസിൽ നൽകിയ വിധി ബാധകമാകുന്ന കേസുകൾ മൂന്നു മാസത്തിനകം തീർപ്പാക്കി റിപ്പോർട്ട് നൽകാൻ വിചാരണ കോടതികളോട് സുപ്രീം കോടതി നിർദ്ദേശിച്ചു. ഹൈക്കോടതിയും ഇതേ രീതിയിൽ നടപടിയെടുക്കണമെന്ന് ജസ്റ്റിസ് അരുൺ മിശ്ര അദ്ധ്യക്ഷനായ ബഞ്ച് വ്യക്തമാക്കി.

**കോതമംഗലം:** ചെറിയ പള്ളി കേസിൽ സർക്കാരിന് ഹൈക്കോടതിയുടെ രൂക്ഷ വിമർശനം. ആവശ്യമെങ്കിൽ കേന്ദ്ര സേനയെകൊണ്ട് വിധി നടപ്പാക്കാൻ അറിയാമെന്നും 1934-ലെ ഭരണ ഘടന അനുസരിച്ച് മാത്രമേ പള്ളിയിൽ ഭരണം നടത്താവൂ എന്നും കോടതി പരാമർശിച്ചു.

**വടവുകോട്:** സെ. മേരീസ് പള്ളിയിലെ മത കർമ്മങ്ങൾ നിയമാനുസൃത വികാരിയുടെ നിയന്ത്രണത്തിലായിരിക്കണമെന്നും ഹൈക്കോടതി ഉത്തരവിട്ടു. സമാന്തര കർമ്മാനുഷ്ഠാനങ്ങൾ ഉണ്ടാകാതെ പോലീസ് ശ്രദ്ധിക്കണമെന്നും ആവശ്യപ്പെട്ടു.

**ചാത്തമറ്റം:** കർമ്മേൽ സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളി വിധി നടപ്പിലാക്കാത്തതിന്റെ പേരിൽ മൂവാറ്റുപുഴ ആർ.ഡി.ഒ. പോത്താനിക്കാട് വില്ലേജ് ഓഫീസർ എന്നിവർക്ക് കോടതിയലക്ഷ്യത്തിന് നോട്ടീസ് അയയ്ക്കാൻ ഉത്തരവായി.

**വാൽകുളമ്പ്:** സെ. തോമസ് പള്ളി 1934- ലെ ഭരണഘടന പ്രകാരം ഭരിക്കപ്പെടേണ്ടതാണെന്നും ഹൈക്കോടതി വിധിച്ചു. 2002-ലെ ഭരണഘടന മലങ്കര സഭയുടെ പള്ളികളിൽ നടപ്പിലാക്കുന്നത് നിയമവിരുദ്ധമാണെന്നും ഉത്തരവായി.

**വടകര:** സെ. ജോൺസ് ഓർത്തഡോക്സ് പള്ളി വക അതിപുരാതനമായ കുഴിക്കാട്ടുകുന്ന് സെ. മേരീസ് പള്ളിയിൽ ഫാ. മേരിദാസ് വിശുദ്ധ ബലി അർപ്പിച്ചു.



പുത്തൻകുരിശ് സെ. പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് ദേവാലയത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് പെരുന്നാൾ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി.



വെട്ടിത്തറ മാർ മീഖായേൽ ഓർത്തഡോക്സ് പള്ളിയിൽ ഡോ. തോമസ് മാർ അത്താനാസിയോസ് പെരുന്നാൾ ശുശ്രൂഷകൾക്ക് പ്രധാന കാർമ്മികത്വം വഹിച്ചു.



ആട്ടിൻകുന്ന് സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് വി. ബലിയർപ്പിച്ചു.



ഊരമന സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. തോമസ് മാർ അത്താനാസിയോസ് പെരുന്നാൾ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി.



അയ്യമ്പള്ളി സെ. ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ ഫാ. മോൻസി പി. ചാക്കോ വിശുദ്ധ ബലി അർപ്പിച്ചു.

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വ

# അനുഭവവേദ്യമായ ദൈവകൃപ

ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ ഊഷ്മളഭാവത്തെ വ്യഞ്ജിപ്പിക്കുന്ന വിശിഷ്ട പദമാണ് കൃപ എന്നുള്ളത്. ക്രിസ്തീയ വിശ്വാസത്തിന്റെയും, ജീവിതാനുഭവത്തിന്റെയും അർത്ഥവ്യാപ്തി ആ രണ്ട് അക്ഷരമുള്ള ചെറിയ വാക്കിൽ ഉൾക്കൊള്ളുന്നു. ദൈവിക സ്വഭാവത്തിന്റെ സത്തയിൽ അലിഞ്ഞു ചേർന്നിട്ടുള്ളതാണ് കൃപ. ദൈവം തന്നെപ്പറ്റി പറയുന്ന വാക്കുകൾ ശ്രദ്ധേയമാണ്. "കർത്താവ് കാരുണ്യവാനും കൃപാനിധിയുമായ ദൈവം, കോപിക്കുന്നതിൽ വിമുഖൻ, സ്നേഹത്തിലും വിശ്വസ്തതയിലും അത്യുദാരൻ, തെറ്റുകളും കുറ്റങ്ങളും പാപങ്ങളും ക്ഷമിച്ചുകൊണ്ട് ആയിരങ്ങളോടു കരുണ കാണിക്കുന്നവൻ" (പുറ. 34:6-7). കൃപയും കരുണയും കാണിച്ചുകൊണ്ട് മനുഷ്യന്റെ നേരെ കനിഞ്ഞു വരുന്നവനാണവൻ. തന്നെ സ്നേഹിക്കയും തന്നോടു വിശ്വസ്തത പാലിക്കുകയും ചെയ്യുന്നവരോട് ഈ കാരുണ്യവാൻ പ്രത്യേകം പെരുമാറുന്നു; അവരുടെ അഭിലാഷങ്ങൾ അവൻ സുസാധ്യമാക്കുന്നു.

ഈ കൃപാനുഭവത്തിലേക്കു വരുന്ന വ്യക്തി ദൈവസന്നിധാനത്തിൽ ശാന്തിയും സമാധാനവുമുള്ളവനാകുന്നു. അവൻ ഏറ്റവും സന്തോഷവാനും സംതൃപ്തനുമാകുന്നു. ദൈവത്തിന്റെ കൃപയുടെ ഏറ്റവും വലിയ ദാനമാണ് കർത്താവായ യേശുക്രിസ്തു. (റോമ. 8:32). ലോകത്തിലേക്കു തന്റെ പുത്രനെ അയച്ചതിൽ ദൈവത്തിനു മനുഷ്യവർഗ്ഗത്തോടുള്ള വാത്സല്യവും വിശ്വസ്തതയും കരുണയും കൃപയുമൊക്കെ അടങ്ങിയിരിക്കുന്നു.

യേശുമശിഹാ വഴി കൃപയും സത്യവും നൽകപ്പെട്ടിരിക്കുന്നു (യോഹ. 1:14) ക്രിസ്തുവിൽ പ്രത്യക്ഷപ്പെട്ട ഈ കൃപ വഴി നീതിനിഷ്ഠവും ദൈവഭയവുമുള്ള ജീവിതം നയിക്കാനും നമുക്കു സാധിക്കുന്നു. ദൈവകൃപയിലേക്കു വരുന്ന ഒരാളുടെ മുഖമുദ്രയാണ് അനുതാപം. ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതിന്റെ വ്യവസ്ഥയായി കർത്താവു പറയുന്നതും അനുതാപത്തിന്റെ ആവശ്യകതയാണ് (മർക്കോ. 1:5)

കൃപയെപ്പറ്റി ഏറ്റവുമധികം പ്രതിപാദിക്കുന്നത് പൗലോസ് ശ്ലീഹായാണ്. ദമസ്ക്കോസിലേക്കുള്ള യാത്രയിലുണ്ടായ ദൈവിക ഇടപെടലിൽ പൗലോസ് കൃപയുടെ പ്രവാഹത്തിലേക്കു കടന്നുവന്നു എന്നു പറയാം. (അ.പ്ര. 9:1-9) ആ കൃപയുടെ നിറകുടമായിത്തീർന്ന പൗലോസ് താൻ എന്തായിരിക്കുന്നുവോ അതു ദൈവിക കൃപ മാത്രമാണെന്ന് ഉറപ്പിച്ചു പറയുന്നു. ആ കൃപ പൗലോസിന്റെ പാപങ്ങളെ ക്ഷമിക്കുക മാത്രമല്ല, അദ്ദേഹത്തെ ഒരു ശ്ലീഹായായി വിളിക്കുകയും ആ കൃപയിൽ അദ്ധ്വാനിക്കുവാൻ കഴിവുള്ളവനാക്കുകയും ചെയ്യുന്നു (1 കൊരി. 15:8-11). പൗലോസിന്റെ അഭിപ്രായത്തിൽ കൃപ പ്രഥമവും പ്രധാനവുമായി മനുഷ്യരോടുള്ള ദൈവത്തിന്റെ ഇടപെടലായിട്ടാണ് ദർശിക്കേണ്ടത്. ദൈവകൃപ ഓരോ വ്യക്തിയെയും ക്രിസ്തുവിന്റെ സുവിശേഷത്തിലൂടെ ദൈവം വിളിക്കുന്നതും സ്വന്തമാക്കുന്നതുമാണ്.

പൗലോസിന്റെ ഒരു പ്രഖ്യാപനം എന്നെ ഏറെ സ്വാധീനിച്ചിട്ടുള്ളതു ജീവിത സാക്ഷ്യമായി ഉയർത്തിക്കാണിക്കാവുന്നതുമാണ്. ആ പ്രഖ്യാപനം: "ഞാൻ ആകുന്നത് ദൈവകൃപയാൽ ആകുന്നു" (1 കൊരി. 15:10). നവതിയിൽ എത്തിനിൽക്കുന്ന എനിക്കു ജീവിതത്തിലുടനീളം ദൈവകൃപ അനുസ്യൂതമായി ലഭിച്ച സാക്ഷ്യമാണ് നൽകാനുള്ളത്.

മൂന്നു മേഖലകളിൽ ഈ കൃപാസമൃദ്ധി അനുഭവിക്കാൻ കഴിഞ്ഞു.

**1. തുടർക്കഥപോലുള്ള രോഗങ്ങളുടെ കടന്നാക്രമണത്തിൽ:**

ശൈശവം മുതലാരംഭിച്ച രോഗങ്ങളുടെ കഥ. നാലു വയസ്സുള്ളപ്പോൾ ടൈഫോയിഡിന്റെ മൂർഛിച്ച അവസ്ഥയിൽ മാതാവു നേർന്നു, ഇവനെ ജീവനോടെ തന്നാൽ ദൈവിക ശുശ്രൂഷയ്ക്കു സമർപ്പിച്ചു കൊള്ളാമെന്ന്. നാട്ടു ചികിത്സ മാത്രം ലഭ്യമായുള്ള ഗ്രാമപ്രദേശം! മാതാവിന്റെ കണ്ണീരൊഴുകിയ പ്രാർത്ഥന ഫലം കണ്ടു. സുഖപ്രാപ്തിയിലെത്തി. പിന്നീട് ദൈവികശുശ്രൂഷയിൽ വ്യാപൃതനാകയും ചെയ്തു.

ശരീരത്തിൽ അംഗപ്രത്യംഗം ശസ്ത്രക്രിയക്കു വിധേയനായിട്ടുണ്ട്. കാൻസറിന്റെ കടന്നാക്രമണം രണ്ടു പ്രാവശ്യം. നാക്കിൽ കാൻസർ വന്ന് മരണത്തിലെത്തിച്ച അഞ്ചുപേരെ എനിക്കറിയാം. എന്നാൽ ദൈവകൃപ വ്യാപരിച്ചതിനാൽ ഞാൻ ഇന്നും പ്രവർത്തനനിരതൻ. നാക്കിൽ റേഡിയം സൂചി കടത്തി വച്ചുള്ള ചികിത്സയ്ക്കുശേഷം ഡോക്ടർ ആശങ്കപ്രകടിപ്പിച്ചു. സംസാരിക്കുമ്പോൾ കൊഞ്ഞ വരാൻ ഏറെ സാധ്യതയുണ്ടെന്ന്. പക്ഷേ ദൈവവചനം സംസാരിക്കാൻ ഇന്നും ഈ നാവ് സുശക്തം. ഒരു ഗ്ലാൻഡിനു കാൻസർ പിന്നീടുണ്ടായി. സർജറി കഴിഞ്ഞുള്ള ബ്ലീഡിങ്ങ്, മരണത്തിന്റെ വക്കോളമെത്തിച്ചു. ഓപ്പറേഷൻ തീയേറ്ററിൽ ഓപ്പറേഷൻ ടേബിളിൽ കിടത്തി. വെളുപ്പിന് 4 മണിക്ക് തൈലാഭിഷേകം നടത്തി. എല്ലാം അവസാനിച്ചു എന്നു കരുതിയ നിമിഷങ്ങൾ! പക്ഷേ അവിടെയും ദൈവകൃപ സമൃദ്ധിയായി വ്യാപരിച്ചു; സുഖപ്രാപ്തിയിലേക്കു നയിച്ചു. പിന്നീട് ഹൃദയശസ്ത്രക്രിയ കഴിഞ്ഞപ്പോഴും ആശങ്ക നിറഞ്ഞ നിമിഷങ്ങളായി. പിന്നെയും ദൈവകൃപ എന്നെ പ്രവർത്തനമണ്ഡലത്തിലെത്തിച്ചു. പലപ്പോഴായി രക്തം തന്ന എന്റെ "രക്തബന്ധുക്കളുടെ" സംഖ്യ അൻപതോട് അടുക്കും. എന്റെ ആത്മാവിനെ കർത്താവിന്റെ രക്തത്താൽ വീണ്ടെടുത്ത് രക്ഷയുടെ അനുഭവത്തിൽ എത്തിച്ചുവെങ്കിൽ, അനേകരുടെ രക്തദാനത്താലാണ് എന്റെ ശരീരം രക്ഷപെട്ട് സജീവമായിത്തുടരുന്നത്.

എന്റെ രോഗങ്ങളെപ്പറ്റി വിവരിക്കുന്ന മൂന്നു ലഘു കൃതികൾ ഉണ്ട്. 1. മൗനിയായി ഏഴുദിനങ്ങൾ - കാൻസർ വാർഡിൽ ഏഴുദിവസം അടയ്ക്കപ്പെട്ട് ബന്ധിക്കപ്പെട്ട മുറിക്കുള്ളിൽ നാലു സൂചികൾ നാക്കിൽ വച്ചുകൊണ്ട് കഴിഞ്ഞ ദിവസങ്ങളിൽ, വേദനയെ അതിജീവിക്കാൻ എഴുതിയ കൃതി. കാൻസർ രോഗികളായ പതിനായിരങ്ങൾ അതു വായിച്ച് ആശ്വാസവും ധൈര്യവും കണ്ടെത്തിയിട്ടുണ്ട്. 2. മരണത്തോടു മുഖാമുഖം -രണ്ടാം പ്രാവശ്യം കാൻസർ വന്നപ്പോൾ നടത്തിയ സർജറിയും, തുടർന്നുള്ള അനുഭവങ്ങളും വിശദീകരിക്കുന്നു. Face to face with death എന്ന് അതിന്റെ ഇംഗ്ലീഷ് പരിഭാഷയും ഉണ്ടായി. 3. ദൈവമേ നീ എന്റെ ദൈവം രോഗമെന്ന തുടർക്കഥയും വിശ്വാസ പ്രതികരണവും-പല എപ്പിസോഡുകളായി രോഗങ്ങളുടെ വിശദവിവരങ്ങൾ നൽകുന്നു. ഈ കൃതിക്ക് അനവധി പതിപ്പുകൾ ഉണ്ടായിട്ടുണ്ട്. അഭിമുഖീകരിച്ച, വൈവിധ്യമാർന്നതും സങ്കീർണ്ണങ്ങളുമായ രോഗങ്ങളെയെല്ലാം നേരിടുന്നതിനും അതിജീവിക്കുന്നതിനും കഴിഞ്ഞത് ദൈവകൃപ ഒന്നുകൊണ്ടുമാത്രം. അതെന്നെ കൂടുതൽ വിനീതനാക്കുവാനും ദൈവാശ്രയത്തിൽ ബലപ്പെടുവാനും സഹായിച്ചു. എന്റെ സ്വഭാവത്തെയും വീക്ഷണത്തെയും രൂപപ്പെടുത്തുന്നതിലും വലിയ പങ്കു വഹിച്ചിട്ടുണ്ട്. രോഗികളെ സന്ദർശിക്കുന്നതിനും അവർക്കു വേണ്ടി ക്രമമായി പ്രാർത്ഥിക്കുന്നതിനും കഴിവുള്ള സഹായം ചെയ്യുന്നതിനും പ്രേരകമായിട്ടുണ്ട്.

**2. വചനശുശ്രൂഷാ രംഗത്ത്:**

ഇത്രയും ദീർഘകാലം വചന ശുശ്രൂഷാരംഗത്ത് പ്രവർത്തിക്കാൻ കഴിഞ്ഞത് ദൈവകൃപ ഒന്നുകൊണ്ടു മാത്രമാണ്. ഞാൻ വലിയ ബുദ്ധിരാക്ഷസനോ, പണ്ഡിത വരേണ്യനോ, ദാർശനിക പ്രതിഭയോ ഒന്നുമല്ല. കേവലം ശരാശരിക്കാരനായ ഒരാൾ. എങ്ങനെ ഇത്രയും ദീർഘനാൾ വലിയ മങ്ങൽ ഏൽക്കാതെയും സ്വീകാര്യത നഷ്ടമാകാതെയും നിലനിന്നു? ഒരുത്തരം മാത്രം-ദൈവകൃപ. പ്രസംഗത്തിനുള്ള ഒരുക്കം പ്രാർത്ഥനയോടെ, പ്രസംഗത്തിനു മുമ്പ് അരമണിക്കൂറെങ്കിലും കർത്തൃപാദത്തിൽ ഇരുന്ന് കൃപ യാചിച്ച ശേഷമാണ് പ്രസംഗ വേദിയിൽ എത്തുന്നത്. ആ സമയത്ത് മുമ്പ് ചിന്തിച്ചിട്ടില്ലാത്ത ചില ചിന്തകളും ആശയങ്ങളും മനസ്സിൽ കടന്നു വരാറുണ്ട്. ശ്രോതാക്കൾക്ക് പ്രയോജനപ്രദമായ സന്ദേശം നൽകാൻ ദൈവകൃപ എന്നെ പ്രാപ്തനാക്കുന്നു. വി. കുർബ്ബാനമദ്ധ്യേയുള്ള ഹ്രസ്വമായ പ്രസംഗം ഒരു ഞായറാഴ്ച പോലും മുടക്കാതെ കഴിഞ്ഞ അറുപതിൽപരം വർഷം നടത്തുവാൻ ദൈവകൃപ ലഭിച്ചു. തലേ ദിവസം ഞാൻ വേദഭാഗം ശ്രദ്ധാപൂർവ്വം വായിച്ച്, ധ്യാനിക്കുകയും, ഹൃദയത്തിൽ ഉയരുന്ന ചിന്തകൾ കുറിച്ചു വയ്ക്കുകയും ചെയ്യും. പ്രസംഗം വചനാധിഷ്ഠിതമായിരിക്കണമെന്ന് നിർബന്ധമുണ്ട്. സന്ദേശം പ്രസക്തവും സംക്ഷിപ്തവുമായിരിക്കാൻ ശ്രദ്ധിക്കുകയും ചെയ്യുന്നു. എന്റെ പ്രസംഗങ്ങൾ അനേക വാല്യങ്ങളായി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഒരു കാലത്ത് കൺവൻഷൻ വേദിയിൽ ഞാനും ഒസ്താത്തിയോസ് തിരുമേനിയും അവിഭാജ്യഘടകങ്ങളായിരുന്നു. കേരളത്തിൽ എത്തിയിട്ടില്ലാത്ത പള്ളികൾ ചുരുക്കം. സഭായോജിപ്പുണ്ടായപ്പോൾ വടക്കൻ മേഖലയിൽ പാത്രിയർക്കീസ് ഭാഗത്തു നിലനിന്ന പള്ളികളിലെല്ലാം വലിയ സ്വാഗതം ലഭിച്ചു. അക്കാലത്തെ യാത്രയുടെ ക്ലേശം ഓർത്തുപോകുന്നു. കുറെ ദൂരം കാൽനട; പിന്നീട് ബസ്സിലും. പള്ളികളിലെ താമസസൗകര്യങ്ങൾ എത്രയോ പരിമിതം. ശരിയായ ടോയ്‌ലറ്റുകൾ പോലും ഉണ്ടാവില്ല. ജനങ്ങൾ ചൂട്ടുകറ്റയും കത്തിച്ചാണ് പെരുവഴിയിൽ കൂടിയും ഇടവഴിയിൽ കൂടിയുമൊക്കെ വന്നെത്തുന്നത്. പെട്രോമാക്സ് വിളക്കുകളാണ് പന്തലിൽ പ്രകാശം പരത്തിയത്. സെമിനാരി അദ്ധ്യാപനത്തിന് യാതൊരു ഭംഗവും വരുത്താതെയാണ് നാടെങ്ങും കൺവൻഷനുകളിൽ സംബന്ധിച്ചത്. എന്റെ കൺവൻഷൻ പരിപാടികൾ എന്ന പേരിൽ ഒരു കൃതി രചിക്കത്തക്കവണ്ണം അനുഭവ സമ്പത്തുണ്ട്.

സെമിനാരിയിലെ 60 വർഷം നീണ്ടു നിന്ന അദ്ധ്യാപനം മറ്റാർക്കും അവകാശപ്പെടാനില്ലാത്തതാണ്. ഞാൻ വലിയ വേദശാസ്ത്രജ്ഞനോ, വേദവിജ്ഞാനിയോ ഒന്നുമല്ല. പക്ഷേ ദൈവകൃപ ഒന്നുകൊണ്ടു മാത്രം കൃതജ്ഞതാപൂർവ്വം സ്മരിക്കത്തവണ്ണമുള്ള സേവനം അവിടെ നടത്തുവാൻ കഴിഞ്ഞു. അദ്ധ്യാപനം മാത്രമല്ല, വൈസ്പ്രിൻസിപ്പൽ എന്ന നിലയിൽ ഭരണപരമായ ഉത്തരവാദിത്തങ്ങളും നിർവഹിച്ചു. നിരാശയോ ദുഃഖമോ തോന്നത്തക്ക ഒരനുഭവം പോലും ഉണ്ടായിട്ടില്ല.

പൂർവ്വ വിദ്യാർത്ഥികളെല്ലാം സ്നേഹാദരവുകളോടെ സ്മരിക്കത്തക്കവണ്ണം നല്ല ബന്ധം അവരുമായി പുലർത്തുവാൻ കഴിഞ്ഞു. ഇതു ദൈവകൃപയല്ലാതെ മറ്റൊന്നുമല്ല. ഇപ്പോൾ ലോകത്തിന്റെ ഏതു ഭാഗത്തു ചെന്നാലും നമ്മുടെ വൈദികർ ഉള്ള ഇടങ്ങളിൽ ഊഷ്മളമായ സ്വാഗതവും ഹൃദ്യമായ സ്വീകരണവും ലഭിക്കുന്നു. എന്റെ വലിയ നിക്ഷേപവും സമ്പാദ്യവും അതാണ്. സെമിനാരിയിലെ പ്രവർത്തനങ്ങൾക്ക് ഊർജ്ജ സ്രോതസ്സായിരുന്നത് അവിടുത്തെ ചാപ്പലാണ്. ഇന്നും സെമിനാരിയിൽ എത്തിയാൽ ആ ചാപ്പലിൽ പ്രവേശിച്ചു പ്രാർത്ഥിക്കാതെ പോരാറില്ല.

### 3. എഴുത്തിന്റെ രംഗത്ത്

63 പുസ്തകങ്ങൾ ഇതിനോടകം രചിക്കുവാൻ കഴിഞ്ഞു. ക്രൈസ്തവ സാഹിത്യ സമിതിയിൽ ഏറ്റവും കൂടുതൽ വില്പനയുള്ളതു എന്റെ പുസ്തകങ്ങൾക്കാണെന്ന സാക്ഷ്യം അവിടെ നിന്നു കേൾക്കാറുണ്ട്.

മലയാള മനോരമയിലെ "ഇന്നത്തെ ചിന്താവിഷയം" എത്രയോ നല്ല ഹൃദയങ്ങൾക്ക് ആശ്വാസവും പ്രചോദനവും, നിരാശിതർക്ക് പ്രത്യാശയും പ്രോത്സാഹനവും അനേകർക്ക് മാർഗ്ഗദീപമായും അനുഭവപ്പെടുന്നു. എഴുതിത്തുടങ്ങിയിട്ട് മൂന്നു പതിറ്റാണ്ടോളമാകുന്നു. എങ്ങനെ ആവർത്തനം കൂടാതെ ഓരോ ആഴ്ചയും സംഗതമായ സന്ദേശം നൽകാൻ കഴിയുന്നു എന്ന് ആശ്ചര്യപൂർവ്വം പലരും എന്നോടു ചോദിച്ചിട്ടുണ്ട്. മറുപടി ഒന്നുമാത്രം; ദൈവകൃപ! പുതിയ കഥകൾ, സംഭവങ്ങൾ, അവയിൽ നിന്നുരുത്തിരിയുന്ന കാലിക പ്രധാനമായ സന്ദേശങ്ങൾ ഇവ ഓരോ ആഴ്ചയിലും കണ്ടെത്തുന്നത് എളുപ്പമല്ല. ഞാൻ സാഹിത്യകാരനോ കഥാകൃത്തോ ഒന്നുമല്ല,. എന്റെ ലേഖനങ്ങളെപ്പറ്റി ഒരു വിമർശനം ഉയർന്നിട്ടുള്ളത് ഞാൻ വിസ്മരിക്കുന്നില്ല. ബൈബിളിൽ നിന്നുള്ള ഉദ്ധരണികളും പരാമർശങ്ങളും എപ്പോഴുമുണ്ട്. ഇതരമതസ്ഥർക്കും സ്വീകാര്യമാകത്തക്കവണ്ണം അവരുടെ മതഗ്രന്ഥങ്ങളിൽ നിന്നുകൂടി ഉദ്ധരിക്കാവുന്നതല്ലേ? ഞാൻ ദീർഘകാലം ഒരു ബൈബിൾ അദ്ധ്യാപകൻ ആയിരുന്നതുകൊണ്ട് സ്വാഭാവികമായി ബൈബിൾ പരാമർശങ്ങൾ വന്നു പോവു കയാണ്. അതുപോലെ കൈകാര്യം ചെയ്യത്തക്കവണ്ണം ഇതരമതഗ്രന്ഥങ്ങളുമായി എനിക്ക് പരിചയമില്ല. അത് എന്റെ പോരായ്മയായി ഞാൻ അംഗീകരിക്കുന്നു.

ഒരു കാലത്ത് സെമിനാരി അദ്ധ്യാപകനും കൺവൻഷൻ പ്രസംഗകനുമായിട്ടാണ് ഞാൻ അറിയപ്പെട്ടിരുന്നത്. പക്ഷേ ഇപ്പോൾ എവിടെച്ചെന്നാലും "ഇന്നത്തെ ചിന്താവിഷയം എഴുത്തുകാരൻ" എന്ന പേരിലാണ്. അതിൽ എനിക്കു സന്തോഷമേയുള്ളൂ. ദൈവകൃപ തുടർന്നും ലഭിക്കുമെന്നുള്ള പ്രത്യാശയിൽ ഞാൻ ഈ പംക്തി കൈകാര്യം ചെയ്യുന്നു. അനേകരുടെ ആശംസകളും പ്രാർത്ഥനകളും എനിക്കു സഹായകമായിട്ടുണ്ട്. ആ പ്രാർത്ഥനകൾ എനിക്ക് ഊർജ്ജം പകരുന്നു. ഞാൻ ദൈവകൃപയിൽ സമ്പൂർണ്ണമായി ആശ്രയിച്ച് പ്രബോധന രംഗത്തും, രചനാരംഗത്തും തുടരുന്നു. ഒന്നു സ്വയം തിരിഞ്ഞുനോക്കിയാൽ അവസരം ലഭിച്ചതിൽ ദൈവത്തെ സ്തുതിക്കുന്നു. ദൈവത്തിന് ആയിരമായിരം സ്ത്രോത്രം!! ○

# നോമ്പ് ഒരു തീർത്ഥാടനം

■ ജോയി മേങ്കോട്ടിൽ

നമ്മുടെ കർത്താവ് പരസ്യജീവിതത്തിലേക്ക് പ്രവേശിക്കുന്നതിനു മുമ്പ് മരുഭൂമിയിൽ അനുഷ്ഠിച്ച ഉപവാസത്തെ നോമ്പ് തീർച്ചയായും ഓർമ്മപ്പെടുത്തുന്നുണ്ട്. സുവിശേഷകൻ അതിങ്ങനെ രേഖ പ്പെടുത്തിയിരിക്കുന്നു. അനന്തരം ആത്മാവ് അവനെ മരുഭൂമിയിലേക്ക് പോകുവാൻ നിർബന്ധിച്ചു . (വി. മർക്കോസ് 1:12). സത്യത്തിൽ തന്റെ നിയോഗമനുസരിച്ച് പരസ്യശുശ്രൂഷയ്ക്കായി ജനമദ്ധ്യത്തിലേക്ക് ഇറങ്ങാൻ നമ്മുടെ ആധുനിക മാനേജ്മെന്റ് മാനദണ്ഡങ്ങളനുസരിച്ച് ഇതിലും അനുകൂലമായ മറ്റൊരു സമയം കണ്ടെത്താനാകുമോ ? സ്നാപകന്റെ സാക്ഷ്യം, പരിശുദ്ധാത്മാവിന്റെ ആവാസം, എല്ലാറ്റിനുമുപരി സ്വർഗ്ഗത്തിന്റെ സ്വന്തം പുത്രനെന്ന പ്രഖ്യാപനവും. എന്നിട്ടും ചില പരീക്ഷണങ്ങൾക്ക് തന്നെത്തന്നെ വിട്ടുകൊടുത്തുകൊണ്ട് ക്രിസ്തു മനുഷ്യപുത്രനെന്ന നിലയിൽ സ്വയം നവീകരിക്കുന്നു. അതാവശ്യമില്ലായിരുന്നെങ്കിൽപ്പോലും മരുഭൂമിയിലേക്ക് സ്വയം വിട്ടുകൊടുക്കുന്നു,. അങ്ങനെയെങ്കിൽ കത്തിതീരാത്ത കാമനകളുടെ, തൃഷ്ണകളുടെ, അഹംബോധത്തിന്റെ അങ്ങനെയങ്ങനെ.... നാമോരുരുത്തരും ഈ കൊച്ചുജീവിതത്തിൽ പൊള്ളുന്ന എത്രയെത്ര ജീവിതാനുഭവങ്ങളുടെ മരുഭൂമികൾ താണ്ടിത്തീർക്കേണ്ട തുണ്ട്.

ജോർദ്ദാന്റെ ജലശുദ്ധിയുടെ നൈർമ്മല്യത്തിൽ നിന്നാണ് ആ യാത്രയിലേക്ക് ക്രിസ്തു ആനയിക്കപ്പെ ടുന്നതെന്നാണ് വി:മർക്കോസ് കുറിച്ചിടുന്നത്. മനുഷ്യപുത്രനായി പിറന്നവന് എങ്ങനെയാണതിന്റെ സഹജതകളിൽ നിന്ന് മാറി നിൽക്കാനാവുക. ആകാശംമുട്ടെ വളർന്ന് നിൽക്കുന്ന ഏത് വൃക്ഷത്തിന്റെയും വേര് ആഴ്ന്നിറങ്ങുന്നത് മണ്ണിൽത്തന്നെ ! അതുകൊണ്ട്തന്നെയാവും ഇസ്രായേലിന്റെ രക്ഷാകരചരിത്ര ത്തിൽത്തന്നെ മരുഭൂമിയ്ക്ക് ഒരസാധാരണത്വം കൈവരുന്നത്. ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനതയ്ക്കായി സ്വയം മറന്ന് നിന്ന് കത്തിയവരൊക്കെ മരുഭൂമിയുടെ വിജനതയിലേക്ക് അവരാഗ്രഹിച്ചി ട്ടല്ലെങ്കിൽപ്പോലും കടന്നുപോകേണ്ടിവന്നിട്ടുണ്ട്. നിയമത്തിന്റെ കല്പനകൾ സ്വീകരിക്കുന്നതിനുമുമ്പ് മോശയും ( പുറ :34 : 28) ഹോറേബ് മലയിൽ യഹോവയെ കണ്ടുമുട്ടുന്നതിന് മുമ്പ് ഏലിയായും (1 രാജ:19:18) ദാവീദുമൊക്കെ (1 ശമു:23:14) ഈ മരുഭൂമിയനുഭവം കടന്നുപോന്നവരാണ്. എന്നുവച്ചാൽ ആത്മപരിത്യാഗത്തിന്റെ കനൽ പരപ്പിൽ പദമൂന്നി നിൽക്കാൻ ആർക്കാണെങ്കിലും ഒരു മരുഭൂമി താണ്ടി കടക്കേണ്ട തീർത്ഥാടനം അനിവാര്യമെന്നാകാം.

മരുഭൂമി എന്നതുകൊണ്ട് അതൊരു ഭൂപ്രദേശം എന്നുമാത്രം വായിച്ചെടുക്കേണ്ടതില്ല. ജീവന്റെ തുടിപ്പുചോർന്നുപോകുന്ന ഏതൊരിടവും മരുഭൂമിയാകാം. ഈ കാലത്തിന്റെ സവിശേഷതയുമതാണല്ലോ. നാം നമുക്കുചുറ്റിലുമുള്ളവരെ, നമ്മെത്തന്നെ ആഴമായൊന്നു ശ്രദ്ധിച്ചുനോക്കൂ. ഉഷ്ണമാപിനിയിലെ രസഗോളംപോലെ എന്തിനെന്നറിയാതെ ഇടയ്ക്കിടെ വല്ലാതെ തിളച്ചുപൊള്ളുകയാണിന്നുനമ്മൾ !. ഒന്നിന്റേയും കുറവല്ല, നമ്മുടെയൊക്കെ ഉൾത്തടങ്ങളിലെ പച്ചപ്പ് നഷ്ടപ്പെട്ടുപോയതിന്റെ വരൾച്ച തന്നെയാണിത്.



ആനന്ദിന്റെ ഒരു നോവൽതന്നെയുണ്ടല്ലോ മരുഭൂമികൾ ഉണ്ടാകുന്നത് എന്ന പേരിൽ!. ഈ കാലത്തിന്റെ ആരക്കാലുകൾ കൊത്തിവലിക്കുന്ന മുള്ളു പോലെ നമ്മെ ഒട്ടൊന്നുമല്ല ഇന്ന് മരുഭൂമികളിലേയ്ക്ക് ആനയിക്കുന്നത്. നമ്മുടെ സുഖതൃഷ്ണകളെയെല്ലാം വല്ലാതെ ത്രസിപ്പിക്കുന്ന, ആവുന്നത്ര വാരിക്കൂട്ടുക, മതിമറന്നു സുഖിക്കുക, ത്യജിക്കാതെ അനുഭവിക്കുക, ഒട്ടുമേ വിയർക്കാതെ അപ്പം നേടുക എന്നൊക്കെയുള്ള പഴയ കാലത്തിന്റെ എപ്പിക്യൂറിയൻ തിയറികളും, ചാർവ്വാക സിദ്ധാന്തങ്ങളുമൊക്കെ പുതിയ വിപണന വായ്ത്താരികളായി നമുക്ക് ചുറ്റിലുമുയരുമ്പോൾ എത്രപെട്ടെന്നാണ് നമ്മൾ അതിൽ കുരുങ്ങിപ്പോകുന്നത്? പുതിയ കാറ്, പുതിയവസ്ത്രം, പുതിയവീട് ഇങ്ങനെയിങ്ങനെ നമുക്ക് ചുറ്റിലുമുള്ള കമ്പോളത്തിന്റെ വിലോഭനീയതകളിൽ കുരുങ്ങി പുതിയൊരു ലോകം തന്നെ സൃഷ്ടിക്കാനുള്ള തിരക്കിലാണിന്നു നാം.

പക്ഷെ ഈ പുതിയ ലോകത്ത് മാറാലകെട്ടി പഴഞ്ചനായിക്കിടക്കുന്നത് നാം മാത്രമാണെന്നറിയാതെ പോകുന്ന ദുരന്തമുണ്ടല്ലോ, ആ തിരിച്ചറിവിനുള്ള കാലമാകണം ഈ തീർത്ഥാടന കാലം. ഇങ്ങനെയൊരു സൂഫികഥയുണ്ടല്ലോ. ഗുരു എന്നും തിരക്കുപിടിച്ച കമ്പോളത്തിലൂടെ നടക്കും. കൂടെ ശിഷ്യരും. കമ്പോള ത്തിന്റെ കുതൂഹലങ്ങളെ കൗതുകത്തോടെ നോക്കി നിൽക്കും. ഒന്നും ഒരിക്കലും വാങ്ങിക്കണ്ടിട്ടില്ല ആരും. ഏറെ നാൾ വൈകിയില്ല, ശിഷ്യന്മാരിലൊരുവൻതന്നെ ചോദ്യം ചെയ്തു. ഒന്നും വാങ്ങാനില്ലെങ്കിൽ പിന്നെ എന്തിനാണെന്നുമീ യാത്ര.? ഗുരു നിർമ്മമനായി ! ഈ കൊച്ചു ജീവിതത്തിന് ആവശ്യമില്ലാത്ത എന്തൊക്കെയാണിവിടെ എന്ന് കാണുക മാത്രമായിരുന്നു എന്നായിരുന്നു ഗുരുവിന്റെ മറുപടി.. അതെ ഒടുങ്ങാത്ത ആർത്തികളുടെ, സുഖതൃഷ്ണകളുടെ മമതകളുടെയൊക്കെ കമ്പോളങ്ങളിൽ കാഴ്ചക്കാരനായിമാത്രം നിൽക്കേണ്ടകാലം കൂടിയാകണം നോമ്പിന്റെ തീർത്ഥാടനകാലം.

**ഉള്ളിലെ കെട്ടു പോയ പച്ചപ്പിനെ ഊതിയുണർത്തേണ്ട കാലം നോമ്പുകാലം, നോമ്പ് നമുക്ക് നോവുള്ള അൻപായി മാറണമെന്ന് ഈ തീർത്ഥാടനകാലം നമ്മെ ഓർമ്മപ്പെടുത്തുന്നു.**

എന്നുവച്ചാൽ പ്രിയപ്പെട്ട പലതിനോടും ആത്മ നൊമ്പരത്തോടെ തന്നെ ബോധപൂർവ്വം ഒരു No പറയേണ്ടകാലം കൂടിയാണിതെന്നുതന്നെ. അബ്രാഹാം പിതാവിനെപ്പോലെ പിറന്ന നാടിനെ, പ്രിയപ്പെട്ടവരെ ഒക്കെ വിട്ടിട്ടുള്ള പലായനം, അതിലുമെത്രയോ കഠിനമാണ് ദൈവശബ്ദത്തിനുമുമ്പിൽ നമ്രശിരസ്കനായി മോറിയാമലയിലേക്കുള്ള ആ യാത്ര ! അത് നമ്മളെ എന്താണ് ഒർമ്മിപ്പിക്കുന്നത്. നമ്മളോരോരുത്തരും പിന്നിടേണ്ടത് ഞാൻ എന്ന അഹംബോധത്തിന്റെ മരുപ്പറമ്പാണെന്നല്ലേ. നമുക്കു ചുറ്റിലുമുള്ള ലോകത്തിന്റെ നന്മ നമ്മെ വല്ലാതെ കീഴടക്കുന്നത് സ്വന്തം അഹന്തകളുടെ മേൽ നിന്നു നോക്കുമ്പോഴാണ്. പക്ഷേ അതിന്റെ പ്രലോഭനങ്ങളെ അതിജീവിക്കാൻ അവരവരെത്തന്നെ നിഷേധിക്കേണ്ടതുണ്ട്. അതെ.. ഒരു യുദ്ധവും നടക്കുന്നത് പുറത്തല്ലല്ലോ ചങ്ങാതി ! നമ്മുടെ അകത്തളങ്ങളിൽ തന്നെയാണ് . നമ്മൾ എത്രയൊക്കെ ആത്മീയതയുടെ പച്ചപ്പിലാണെന്ന് സ്വയം വിശ്വസിപ്പിക്കാൻ ശ്രമിക്കുമ്പോഴും ഞാൻ എന്ന ഭ്രമണപഥത്തിനുചുറ്റും മാത്രമാണല്ലോ നമ്മുടെ കാഴ്ചകൾ. ഈ കാഴ്ചകളിൽ നിന്നും ഒന്ന് മിഴി ഉയർത്തി നോക്കാനുള്ള കാലം കൂടിയാകണം നോമ്പുകാലം. നമ്മുടെ ജീവിത പരിസരങ്ങളിൽ ഇന്നഭിമുഖീകരിക്കുന്ന വന്യമായ തിരക്കുകളിൽനിന്നും ബഹളങ്ങളിൽനിന്നും പിൻവാങ്ങി ദൈവികശബ്ദത്തിന്, അതിന് മാത്രം കാതോർത്തിരിക്കാനുള്ള കാലം കൂടിയാണിത്.

എന്നുകരുതി ലോകത്തിൽ നിന്ന് മാറി നിൽക്കാനുള്ള ഒളിയിടമല്ല ഇക്കാലം. ദൈവിക പാരസ്പര്യം തൊട്ടറിയുന്ന ദിനങ്ങളാകണം. പ്രാർത്ഥനയിലൂടെ, ഉപവാസത്തിലൂടെ സ്വയം സൃഷ്ടിച്ചെടുക്കുന്ന ഒരു മരുപ്രയാണമാകണം ഇക്കാലം.. കാരണം മരുഭൂമിയുടെ തപിക്കുന്ന ഉഷ്ണ ത്തിലാണ് അഹംബോധത്തിന്റെ കാമനകൾ ഉരുകിത്തീ രേണ്ടത്. അഹന്തകളെല്ലാം അലിഞ്ഞുതീരേണ്ടത്. ഈജിപ്തിലെ ഇറച്ചിക്കലങ്ങളെയോർത്ത് പയ്യംപറഞ്ഞ ഒരു ജനതയുടെ മരുപ്രയാണത്തിൽ എല്ലാ ആലംബവും ആകാശത്തു നിന്നും പൊഴിയുന്ന മന്നയുടെ മഹാകരുണ യ്ക്കു വേണ്ടിയുള്ള കാത്തിരിപ്പായി മാറുന്ന തോർക്കുക. പറന്നു തളർന്ന പക്ഷി തെല്ലുനേരം വിശ്രമിക്കാനൊരു ചില്ല തേടിയലഞ്ഞു. പറന്നിറങ്ങിയതാകട്ടെ ഒരു ഉണക്കച്ചില്ലയിലും. ചില്ല ഒടിയുകതന്നെചെയ്തു. പക്ഷേ പക്ഷി വീഴുന്നില്ലല്ലോ. അതിന് അതിരിക്കുന്ന ചില്ലയല്ലല്ലോ ചിറകല്ലേ ബലം. ഈയൊരു തിരിച്ചറിവ് നൽകുന്നതാകണം നോമ്പുകാലം.

ഇതുതന്നെയാണ് ഹോശയപ്രവാചകൻ കുറിച്ചിടുന്ന കൊച്ചുവചനത്തിന്റെ സാന്ത്വനം.! ഞാനവളെ വശീകരിച്ച് മരുഭൂമിയിൽ കൊണ്ടുചെന്ന് അവളോട് ഹൃദ്യമായി സംസാരിക്കും. (ഹോശേയ: 2: 14) അതെ ചിലപ്പോ ഴൊക്കെ നമ്മോട് ഹൃദ്യമായി സംസാരിക്കുക മരുഭൂമിയിൽ വച്ചു തന്നെയായിരിക്കും.

യേശു മരുഭൂമിയിൽ നാൽപ്പതുരാവും നാൽപ്പത് പകലും ഉപവസിച്ചു എന്നാണല്ലോ തുടർന്നു നാം വായിക്കുന്നത്. അവനോടൊപ്പം ഉണർന്നിരിക്കാൻ, ഉപവസിക്കാൻ ഒക്കെ കഴിയുക എന്നതാണ് കാര്യം. ഉപവസിക്കുക എന്നവാക്കിനർത്ഥം ചേർന്നുവസിക്കുക എന്നു തന്നെയാണല്ലോ ! യേശുവിന്റെ മരുഭൂമിയിലെ പ്രലോഭനങ്ങൾ ദൈവഹിതം നിറവേറ്റുന്ന, സമ്പൂർണ്ണ നീതി സാക്ഷാത്കരിക്കുന്ന അനുസരണയുള്ള മകന്റെ സാക്ഷ്യമാണ്. പിതാവിന്റെ കരങ്ങളിലേക്ക് സ്വയം സമർപ്പിക്കുന്ന ക്രിസ്തുവാണ് പിതാവാം ദൈവത്തോടുള്ള തന്റെ വിശ്വസ്തത മരുഭൂമിയിൽ പ്രഖ്യാപിക്കുന്നത്.. അതോടൊപ്പം ഇന്നത്തെ നമ്മുടെ വർത്തമാന പരിസരങ്ങളിൽ പൂത്തുലയുന്ന ഭൗതിക സമൃദ്ധിയുടേയും, അത്ഭുത പ്രവർത്തനങ്ങളുടേയും, രാഷ്ട്രീയ പ്രകടനപരതയുടെയുമൊക്കെ ക്രിസ്തു സങ്കൽപ്പങ്ങളെ തച്ചുടയ്ക്കുന്നുമുണ്ട് മരുഭൂമിയിലെ പ്രലോഭനങ്ങൾ. എന്നുവച്ചാൽ നാം ഇന്ന് അതിജീവിക്കേണ്ട കടമ്പകൾ ഏറെയാണെന്ന് തന്നെ!

അങ്ങനെ അനുതാപത്തിലൂടെ, ഉപവാസത്തിലൂടെയൊക്കെ എന്റെ ജീവിത പരിസരങ്ങൾക്ക് സൗന്ദര്യവും, സൗരഭ്യവും പകരാൻ എനിക്കുമാത്രം വിരിയിക്കാൻ കഴിയുന്ന ഒരു വസന്തമുണ്ടെന്ന തിരിച്ചറിവാകണം നോമ്പനുഷ്ഠാനം! എന്നുവച്ചാൽ നിലാവുപെയ്യുന്ന ഒരിടവഴിയിലൂടെ ഗൃഹാതുരത്വത്തോടെ വന്യമായ നാഗരികതയുടെ തിരക്കുകളിൽനിന്ന് ആ പഴയ വീട്ടകത്തേക്കുള്ള ഒരു തീർത്ഥാടനമാകണം നോമ്പ്.

പന്നിക്കൂട്ടത്തിൽനിന്ന് പിതാവിന്റെ ഭവനത്തിലേക്ക് അനുതാപത്തോടെ നടന്നെത്തുന്ന മകനെപ്പോലെ. ദൈനം ദിനജീവിതത്തിന്റെ രസഹീ നമായ വ്യവഹാരങ്ങളിൽനിന്ന് എന്റെ തന്നെ അകത്തളങ്ങളിലേക്ക്, ദൈവത്തിലേക്ക് ഉള്ള ഒരു തീർത്ഥാടനം.

വലിയനോമ്പിന്റെ കൊത്തിനെ ഞായറാഴ്ച നാം ചൊല്ലുന്ന പ്രാർത്ഥനയുണ്ടല്ലോ, ഈ ലോകവും അതിന്റെ ലോഭങ്ങളും അഴിഞ്ഞുപോകുന്നതാണെന്നുള്ള വിചാരം കൂടാതെ അതിഭക്ഷണത്തിലും, ലഹരിയിലും മുങ്ങിക്കിടക്കുന്ന ഞങ്ങളെ അഗാധക്കുഴികളിൽനിന്നും കയറ്റി നന്മയിലേക്ക് തിരിപ്പിക്കുകയും പാപമോചനം നൽകു കയും ചെയ്യേണമേ എന്ന്. അതെ അതുതന്നെയാവണം ആഴമായ നോമ്പനുഭവം.

# Very. Rev. T.P. Mathews Cor Episcopa

**THINDIYATHIL**
**PULPALLY, WAYANAD**
**(Sulthan Bathery Diocese)**

## 1st Death Anniversary
## 01 April 2020



Birth: 04-10-1950
Death: 01-04-2019

**I have fought a good fight,**
**I have finished my course,**
**I have kept the faith:**
**2 Timothy 4:7**

**Inserted by:**
**Ponnamma Mathews**
**Sam Mathews**
**Sibi Mathews**



# CATHOLICATE &
# M.D SCHOOLS

(CORPORATE MANAGEMENT)
DEVALOKAM, KOTTAYAM-04
Phone: 0481-2571485
Email: cmdschools@gmail.com,Web:cmdschools.org

**കാ**തോലിക്കേറ്റ് & എം.ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിനു കീഴിലുള്ള സ്കൂളുകളിലേക്ക് താഴെപ്പറയുന്ന തസ്തികകളിൽ നിശ്ചിത യോഗ്യതയുള്ള, കെ.ടെറ്റ് അല്ലെങ്കിൽ തത്തുല്യ യോഗ്യത പാസ്സായ ഉദ്യോഗാർത്ഥികളിൽനിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷാ ഫാറം കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസിൽനിന്നും ലഭിക്കുന്നതാണ്. പൂരിപ്പിച്ച അപേക്ഷയോടൊപ്പം; കോർപ്പറേറ്റ് മാനേജർ, കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ്, ദേവലോകം, കോട്ടയം എന്ന വിലാസത്തിൽ S.B.I ദേവലോകം ബ്രാഞ്ചിൽ മാറാവുന്ന 500/- രൂപയുടെ D.D, സർട്ടിഫിക്കറ്റുകളുടെ സ്വയം സാക്ഷ്യപ്പെടുത്തിയ പകർപ്പ് എന്നിവ സഹിതം 2020 ഏപ്രിൽ 3നു മുമ്പായി ദേവലോകം കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസിൽ ലഭിക്കേണ്ടതാണ്.

1) എച്ച്.എസ്.റ്റി (ഫിസിക്കൽ സയൻസ്)
2) എച്ച്.സ്.റ്റി (നാച്ചുറൽ സയൻസ്)
3) എച്ച്.എസ്.റ്റി (സോഷ്യൽ സയൻസ്)

Sd/-
മാനേജർ.

# എം.ഒ.സി. ബുക്സ്

മലങ്കര ഓർത്തഡോക്സ് സഭയുടെ
ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗം



















**പുസ്തകങ്ങൾ എം.ഒ.സി. ബുക്ക് സ്റ്റാളുകളിൽ ലഭ്യമാണ്.**
**ഫോൺ: 04812561305, 9496161305, 7591938570**

# മനുഷ്യബന്ധത്തിന്റെ ഉജ്വലമായ ഏട്

■ സുജിത് നായർ

പത്രപ്രവർത്തനം എന്ന തൊഴിലിന്റെ ഭാഗമായി ഇന്ത്യയ്ക്കകത്തും പുറത്തും സഞ്ചരിക്കാൻ ഇടവന്നിട്ടുണ്ട്. അപ്പോഴൊക്കെ മലയാളികളുമായി ഇടപഴകാനും സ്വാഭാവികമായും കഴിഞ്ഞിട്ടുണ്ട്. 'പാമ്പാടിക്കാരനാണ്' എന്നറിഞ്ഞാലുടൻ ആദ്യത്തെ ചോദ്യമോ പ്രതികരണമോ ഇതായിരിക്കും. 'പാമ്പാടി തിരുമേനിയുടെ നാടല്ലേ?' ചോദ്യത്തിനു മുൻപു തന്നെ എന്റെ ഉത്തരം തയാറായിരിക്കും. തിരുമേനിയുടെ ഗുരുവര്യനായ മഠത്തിൽ ആശാന്റെ അനന്തര തലമുറയിൽപ്പെട്ടയാളാണ് എന്ന് അഭിമാനത്തോടെ വിവരിക്കുമ്പോഴത്തെ സ്നേഹവായ്പ് പല കുറി ലഭിക്കാനുള്ള ഭാഗ്യം ഈ ലേഖകന് ഉണ്ടായിട്ടുണ്ട്. അപ്പോഴെല്ലാം തിരുമേനിയെയും എന്റെ നാടിനെയും പ്രപിതാമഹനായ മഠത്തിൽ ആശാനെയുമെല്ലാം മനസുകൊണ്ടു വണങ്ങിയിട്ടുണ്ട്.

ഇന്നത്തെ കാലത്തു പാമ്പാടിയും കേരളവും മാത്രമല്ല ഈ രാജ്യം മുഴുവൻ അറിയുകയും മാതൃകയാക്കുകയും ചെയ്യേണ്ടതാണ് ആ ഗുരുശിഷ്യബന്ധം. എന്തിനെയും വർഗീയമായ കണ്ണിൽ കൂടി മാത്രം കാണുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് അത് അംഗീകരിക്കാൻ തന്നെ പ്രയാസമായിരിക്കും. അതിനപ്പുറം ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർ ചൂണ്ടിക്കാണിക്കേണ്ട ഉദാത്തമായ ഒരു സ്നേഹബന്ധമായിരുന്നു അത്. ഞങ്ങളുടെ നാട്ടിലെ ആദ്യത്തെ വിദ്യാലയമായിരുന്നു പള്ളിവാതുക്കൽ പള്ളിക്കൂടം. ബാക്കിയൊക്കെ നാട്ടാശാന്മാരുടെ കളരികൾ. സർക്കാർ അംഗീകരിച്ച ഈ പള്ളിക്കൂടത്തിലെ അധ്യാപകനായിരുന്നു മഠത്തിൽ ആശാനെന്ന സി.ജി. രാമൻപിള്ള. വീടിനടുത്തുള്ള ഈ സ്ക്കൂളിൽ കുര്യാക്കോസ് എന്ന ആ കുട്ടിയെ ചേർത്തതാണ് എല്ലാത്തിനും തുടക്കം. ഗുരുഭക്തിയിലും പഠനത്തിലും ക്ലാസ്സിൽ ഒന്നാമനായ കുര്യാക്കോസിനോട് ശിഷ്യൻ എന്നതിൽ ഉപരിയായി പുത്രനിർവിശേഷമായ വാത്സല്യം ആശാനു തോന്നി. ആ ബന്ധമാണു പിന്നീടു പാമ്പാടിയുടെ ഹൃദയത്തോടു ചേർത്തുവച്ച ഒന്നായിമാറിയത്. പൂവ് ചോദിച്ച ശിഷ്യനു പൂന്തോട്ടം കൊടുത്ത മഹാമനസ്കത അപൂർവമാകാം. ഒടുവിൽ സംഭവിച്ചത് അതാണ്. പ്രാർത്ഥനാവഴിയിൽ നടന്ന ശിഷ്യൻ ഒടുവിൽ ശിഷ്ട ജീവിതം നയിക്കാൻ ഇത്തിരി ഇടം ചോദിച്ചപ്പോൾ ഒരു പ്രദേശം മുഴുവൻ ഇഷ്ടദാനമായി നൽകാൻ മഠത്തിലാശാനു ഭാഗ്യം വന്നു. അതാണ് ഇന്നത്തെ പാമ്പാടി ദയറ കുടികൊള്ളുന്ന പൊത്തൻപുറത്തെ പുണ്യഭൂമി. ആദിമകാലം മുതൽ കളങ്കമില്ലാത്ത കർഷകജനതയുടെ ആവാസഭൂമിയായിരുന്നു ഞങ്ങളുടെ നാട്. ജാതിക്കും മതത്തിനും എതിരായിരുന്നു അവരുടെ മനസ്സ്. ആഢ്യന്മാരായ ജന്മിമാരോ അവരുടെ വിളംബര ശബ്ദമോ പാമ്പാടിക്ക് അന്നുമിന്നും പരിചിതമല്ല. 1885 ഏപ്രിൽ നാലിന്, ഉണ്ണിയേശുവിന്റെ ആത്മാവു കടംകൊണ്ട് പേഴമറ്റത്തു വീട്ടിൽ ജനിച്ച പിഞ്ചോമനപ്പൈതലാണു പിന്നീട് പാമ്പാടി തിരുമേനിയായി ഇന്നു ലോകം മുഴുവൻ ആരാധിക്കുന്നത്. സാത്വികനായി ആ തപോധനന്റെ നാട് എന്നത് എക്കാലത്തും പാമ്പാടിക്ക് അഭിമാനമേകുന്ന വിശേഷണമാണ്. ചരാചരങ്ങളോടുള്ള സ്നേഹം ദൈവത്തിന്റെ വരദാനമാണെന്നു ദേശജനങ്ങളെ അദ്ദേഹം പഠിപ്പിച്ചു. ജാതിക്കും മതത്തിനും എതിരായിരുന്നു അദ്ദേഹത്തിന്റെ ഓരോ പ്രവർത്തനങ്ങളും, 'ഉയരുക, ഉണർന്നിരിക്കുക, അറിവുള്ളവരിൽ നിന്നു പഠിക്കുക'–: തപോമന്ത്രങ്ങളിൽ ഇതു മുഖ്യമായി അദ്ദേഹം കരുതിപ്പോന്നു. എന്തുകൊണ്ടും മഹാപുരോഹിതൻ എന്നേ അദ്ദേഹത്തെ വിശേഷിപ്പിക്കാൻ കഴിയൂ. ആത്മീയതയായിരുന്നു അദ്ദേഹത്തിന്റെ കരുത്ത്. പ്രാർത്ഥനയിൽ പങ്കെടുക്കുന്നവരെ സ്വർഗീയ തലത്തിലേക്ക് ഉയർത്തുന്ന ആരാധനക്കുശേഷം പുറത്തേക്കിറങ്ങിവരുന്ന തിരുമേനിയുടെ തേജസിനെയും ശോഭയേയും കുറിച്ച് ഏറെ വർണ്ണനകൾ കേട്ടിട്ടുണ്ട്. കരുണ, സഹാനുഭൂതി, വിശുദ്ധി, ജീവിതനൈർമല്യം, അചഞ്ചലമായ ഭക്തി, തുടങ്ങി ഒരു ആത്മീയ പുരുഷനു വേണ്ടതെല്ലാം കൃത്യമായി ചേർന്ന അനുപമ വ്യക്തിത്വം. അനുഗ്രഹം വാങ്ങാൻ ദയറായിലെത്തി തിരുമേനിയെ കാണാത്തവർ ഞങ്ങളുടെ നാട്ടിൽ അന്ന് ആരുമില്ലായിരുന്നു. അശരണന് ആശ്വാസം കൊടുക്കാൻ മതമേത് എന്ന് അദ്ദേഹം തിരക്കിയില്ല. വീട്ടിൽ പട്ടിണിയാണ് എന്നറിഞ്ഞാൽ അത്താഴത്തിനായി കരുതിവച്ചിരുന്ന അരി കൊടുക്കാൻ പറയുകയല്ല; കൽപിക്കുകയാണു പതിവ് എന്നു കേട്ടിട്ടുണ്ട്. വിശിഷ്ട ഭോജ്യങ്ങൾ തിരുമേനിക്കു സമർപ്പിക്കുന്ന പതിവ് അക്കാലത്തു പാമ്പാടിയിലുണ്ടായിരുന്നു. അതിലും ഒരു പങ്ക് മഠത്തിൽ ആശാന് ആദ്യം കൊടുത്തുവിട്ടിട്ടേ തിരുമേനി ആസ്വദിക്കാറുണ്ടായിരുന്നുള്ളൂ. തിരുമേനിയും ആശാനും ഇന്നില്ലെങ്കിലും ആ വലിയ പാരമ്പര്യം പിന്മുറക്കാർ പിന്തുടരുന്നത് നേരിട്ടറിയാം. ആ ഉജ്വലമായ മനുഷ്യബന്ധമാണ് ഞങ്ങളുടെ നാട് ഈ രാജ്യത്തിനു നൽകുന്ന സൗഹാർദത്തിന്റെ വലിയ സന്ദേശവും.



(പ്രശസ്ത ഇന്തോനേഷ്യൻ ഐക്കണോഗ്രാഫർ ബോറിസ് സത്യവാൻ വരച്ച പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ചിത്രം)

(പാമ്പാടി മഠത്തിൽ കുടുംബാംഗമായ ലേഖകൻ മലയാള മനോരമ തിരുവനന്തപുരം ബ്യൂറോയിൽ സ്പെഷൽ കറസ്പോണ്ടന്റാണ്)

■ കോര പി.തോമസ് തിരുവനന്തപുരം
(അഡീഷണൽ സെക്രട്ടറി സെക്രട്ടേറിയറ്റ് (റിട്ടേർഡ്)



# ആത്മബന്ധത്തിന്റെ ഓർമ്മച്ചെപ്പ്



പരിശുദ്ധ പാമ്പാടി തിരുമേനി ജനിച്ചുവളർന്നത് പാമ്പാടി സെന്റ് ജോൺസ് വലിയപള്ളി (ഇന്നത്തെ കത്തീഡ്രൽ) ഇടവകയിലാണ്. ബാലനായിരുന്നപ്പോൾ തന്നെ ' കുറിയാക്കോസ്" മദ് ബഹാശുശ്രൂഷകനായിരുന്നു. ഉദാത്തമായ ദൈവഭക്തിയും, സ്വഭാവമഹിമയും അസാധാരണമായ ആരാധനാ സ്വരമാധുര്യവും അദ്ദേഹത്തിന്റെ പ്രത്യേകതകളായിരുന്നു. കേവലം 14-ാമത്തെ വയസ്സിൽ ശെമ്മാശ്ശനായും പിന്നീട് വൈദീകനായും റമ്പാനായും മെത്രാപ്പോലീത്തയായും ഉയർത്തപ്പെട്ട തിരുമേനിയുടെ സുറിയാനി പാണ്ഡിത്യം തികച്ചും പ്രശംസനീയമായിരുന്നു.



പ.പമ്പാടി തിരുമേനിയുടെ പാവന കൈകളാൽ എന്റെ മാമോദീസ നടത്തപ്പെട്ടു. ഞാനും അമ്മയും കൂടി തിരുമേനിക്ക് ഏറെ ഇഷ്ടമുള്ള പൊടി അരിയുമായി മിക്കവാറും ദയറായിൽ പോകുമായിരുന്നു. പ്രായാധിക്യം മൂലം ഓർമ്മക്കുറവുണ്ടായിരുന്നപ്പോൾ പോലും എന്നെ കാണുമ്പോൾ 'നീയല്ലേടാ എന്റെ കാപ്പയിൽ മൂത്രം ഒഴിച്ചതന്ന് ' ചോദിക്കുമായിരുന്നത് ഞാൻ ഇന്നും ഓർമ്മിക്കുന്നു. അത്രയ്ക്ക് സ്നേഹവും വാത്സല്യവും അടുപ്പവും തിരുമേനിക്കുണ്ടായിരുന്നത് എനിക്ക് അനുഭവിച്ചറിയുവാൻ ഇടയായിട്ടുണ്ട്.

മൂന്നു നോമ്പിന്റെ ദിവസങ്ങളിൽ തിരുമേനി പാമ്പാടി സെന്റ് ജോൺസ് വലിയ പള്ളിയിൽ വന്ന് താമസിച്ച് ഉപവസിക്കുന്ന പതിവുണ്ടായിരുന്നു. 1957-ൽ ഉപവാസത്തിന് വന്നപ്പോൾ എന്റെ മാതാപിതാക്കളോട് എന്നെ ദയറായിലേക്ക് അയക്കുവാൻ ആവശ്യപ്പെടുകയുണ്ടായി. അന്ന് തിരുമേനിയോടൊപ്പം യോഹന്നാൻ ശെമ്മാശ്ശനും (ദിവംഗതനായ യോഹന്നാൻ റമ്പാൻ) മത്തായി ചേട്ടനും, പൊട്ടനും ഉണ്ടായിരുന്നു. ഇവർക്കെല്ലാം എന്നോട് വളരെ സ്നേഹമായിരുന്നു. അപ്രകാരം ദയറായിൽ വച്ച് പ.പാമ്പാടി തിരുമേനിയിൽ നിന്നും മദ്ബഹായിൽ ശുശ്രൂഷകനാകാനുള്ള 'കൈവപ്പ്' ലഭിച്ചു. എനിക്കാണ് തിരുമേനി അവസാനമായി 'കൈവപ്പ്' നൽകിയതും സുറിയാനി അക്ഷരങ്ങൾ എഴുതി തന്നതും. എല്ലാ ശനിയാഴ്ചകളിലും വൈകുന്നേരം ദയറായിൽ ചെന്ന് രാത്രി താമസിച്ച് പിറ്റേന്ന് പ. തിരുമേനിയോടൊപ്പം കുർബാനയിൽ ശുശ്രൂഷകനാകാനുള്ള അസുലഭമായ അവസരം എനിക്ക് ലഭിച്ചതിൽ ദൈവത്തിന് നന്ദി കരേറ്റുന്നു. ദയറായിൽ വളരെ സാമ്പത്തിക ബുദ്ധിമുട്ടുള്ള സമയമായിരുന്നു. പലപ്പോഴും പാവപ്പെട്ടവന്റെ ഭക്ഷണമായ കപ്പയായിരുന്നു തിരുമേനിയും ദയറായിലെ അന്തേവാസികളും കഴിച്ചിരുന്നത്. തിരുമേനിയുടെ ദാനശീലവും പക്ഷിമൃഗാദികളോടുള്ള സ്നേഹവും ലളിത ജീവിതവും ഞാൻ നേരിട്ട് കണ്ടറിഞ്ഞിട്ടുണ്ട്. ഉത്തമനായ ഒരു സന്യാസപിതാവായി ജീവിച്ചതുകൊണ്ട് ജനഹൃദയങ്ങളിൽ ഇന്നും അദ്ദേഹം വസിക്കുന്നു.

1899-ൽ കടുത്ത വരൾച്ചമൂലം പാമ്പാടിയിലും സമീപപ്രദേശത്തുമുള്ള ജനങ്ങൾ വളരെയധികം കഷ്ടപ്പെട്ടിരുന്ന കാലത്ത് ഒരു സംഭവമുണ്ടായതായി രേഖപ്പെടുത്തിയിട്ടുണ്ട്. അന്ന് പ.തിരുമേനി ശെമ്മാശനായിരുന്നു. അദ്ദേഹം മൂന്നു ദിവസം ഉപവാസ പ്രാർത്ഥന നടത്തിയതിന്റെ ഫലമായി വരൾച്ചയ്ക്ക് അറുതിവരുത്തികൊണ്ട് ശക്തമായ മഴ പെയ്യുകയുണ്ടായി. അദ്ദേഹത്തിന്റെ തീവ്രമായ പ്രാർത്ഥനയും ദൈവസംസർഗ്ഗവുമാണ് ഇത് സൂചിപ്പിക്കുന്നത്. കൂടാതെ 1935-ൽ കുന്നംകുളം ദേശത്ത് അതിഭയാനകമായ പ്ലേഗ് ബാധമൂലം അനേകർ മരണമടഞ്ഞ സമയത്ത് സ്വയം പ്രേരിതനായി അവിടെ ചെന്ന് പ്രാർത്ഥന നടത്തുകയും രോഗികളെ ശുശ്രൂഷിക്കുകയും ചെയ്തു. ഇതിന്റെ ഫലമായി പ്ലേഗ് ബാധ പടരുന്നത് തടയുവാൻ സാധിച്ചു. ജീവിത വിശുദ്ധിയും ആത്മീയ തീവ്രതകൊണ്ടും വിളങ്ങിയ ആ മഹാത്മാവ് ത്യാഗത്തിന്റെ പര്യായം കൂടിയായിരുന്നു. 36 വർഷം കോട്ടയം ഭദ്രാസനാധിപനായിരുന്ന പാമ്പാടി തിരുമേനി 1965 ഏപ്രിൽ 5 ന് വെളുപ്പിന് 2.35-ന് കാലം ചെയ്തു. മുൻകൂട്ടി തീരുമാനിച്ചതെന്നോണം ആദ്ദേഹത്തിന്റെ പോക്കറ്റ് വാച്ച് അതേസമയം നിലച്ചിരുന്നതായി കാണാം.

തിരുമേനിയുടെ അദ്ധ്യാപകനായിരുന്ന മഠത്തിൽ ആശാൻ എന്ന ശ്രീ.സി.ജി.രാമൻ പിള്ളയാണ് സ്വന്തം ഭൂമിയായ പൊത്തൻപുറത്ത് തിരുമേനിക്ക് ഇരിപ്പിടം നൽകിയത്. ജാതിമത ചിന്തകൾക്ക് അതീതമായുള്ള ഗുരുവിന്റെയും ശിഷ്യന്റെയും ബന്ധം അന്ന് കേരളത്തിൽ പുലർന്നിരുന്ന സാമുദായിക സൗഹാർദ്ദത്തിന്റെ മകുടോദാഹരണമായിരുന്നു. പാമ്പാടി തിരുമേനിയുമായി ദീർഘകാലത്തെ സ്നേഹബന്ധമുണ്ടായിരുന്ന എന്റെ ഭാര്യാ പിതാവ്- പെരുമന കുഞ്ഞച്ചനാണ് (പുതുപ്പള്ളി) തിരുമേനിയുടെ ആഗ്രഹപ്രകാരം ജീവിച്ചിരുന്നപ്പോൾ തന്നെ കബർ പണിയിപ്പിച്ചത്. തിരുമേനി അദ്ദേഹത്തിനു നൽകിയ 'മസനപ്സ്' വർഷങ്ങളായി വീട്ടിൽ സൂക്ഷിച്ചതിനുശേഷം പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രലിൽ തിരുമേനിയുടെ നാമത്തിലുള്ള ധ്യാനമന്ദിരത്തിൽ സൂക്ഷിക്കുന്നതിനായി 2009 സെപ്റ്റംബറിൽ വികാരിയെ ഏൽപിച്ചു.

എന്റെ പിതാവ് തോമസിന്റെ ആഗ്രഹപ്രകാരം മൂത്ത മകന് തിരുമേനിയുടെ പേരാണ് (കുറിയാക്കോസ്) നൽകിയത്. പ. തിരുമേനിയുടെ കബറടക്ക ശുശ്രൂഷാസമയത്ത് കബറിൽ നിക്ഷേപിച്ചതിൽ ഏതാനും കുന്തിരുക്കം ഇന്നും ഞാൻ ഭക്ത്യാദരപൂർവ്വം വീട്ടിൽ സൂക്ഷിച്ചു വച്ചിട്ടുണ്ട്.

# ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത



■ ജോർജ്ജ് പി.വൈ.
കൊരട്ടി

കേരവൃക്ഷങ്ങൾ കൊണ്ടും, കടൽ സമ്പത്ത് കൊണ്ടും സമ്പന്നമായ ചെറായി ചക്കരക്കടവ് ദേശത്ത്, 1910 ൽ പൗലോസ് മാർസേവറിയോസ് ജനിച്ചു. ഓമനപ്പേര് കൊച്ചുപൗലോസ് എന്നായിരുന്നു. പൗലോസിന്റെ ഗുരു ആലുവ സെമിനാരിയിലെ കുറ്റിക്കാട്ടിൽ മാർ അത്താനിയോസ് മെത്രാപ്പൊലീത്തയായിരുന്നു. ഗുരുഭക്തി ജ്ഞാനത്തിന്റെ ആരംഭമെന്ന പോലെ ശിഷ്യൻ ജ്ഞാനത്തിൽ നിറഞ്ഞുവളർന്നു. ഒപ്പം യു.സി.കോളേജിലെ പ്രീ യൂണിവേഴ്സിറ്റിയിലും പഠനം പൂർത്തിയാക്കി. പിന്നെ പടിപടിയായി ശെമ്മാശപട്ടം, കശ്ശീശാപട്ടം, റമ്പാൻ സ്ഥാനം എന്നീ പദവികളോരോന്നും, അഭിവന്ദ്യപിതാവിൽ നിന്നും സ്വീകരിച്ചു. ജ്ഞാനിയായ, മുളയിരിക്കൽ പൗലോസ് റമ്പാച്ചൻ - 1938 കാലത്ത് പാറക്കുന്നുകളും, പാടങ്ങളും നിറഞ്ഞ മാമ്പ്ര - കൊരട്ടി ദേശത്ത് എത്തിച്ചേർന്നു. ഗ്രാമവാസികൾക്ക് അതൊരു പുണ്യവാൻ വന്ന പ്രതീതിയായിരുന്നു. മാമ്പ്രയിൽ ഒരു കുടിൽകെട്ടി 1939ൽ ആദ്യമായി വി. ആരാധന ആരംഭിച്ചു. അതിനെ സിനായ് ആശ്രമം എന്നു പേരിട്ടു. നാമമാത്രമായ ഓർത്തഡോക്സ് വിശ്വാസികൾക്ക് അതൊരു വലിയ ആത്മീയ അനുഗ്രഹമായി അനുഭവപ്പെട്ടു. അന്നുവരെ കാടും, കുന്നും കയറി അഞ്ചാറു കിലോമീറ്റർ താണ്ടി പീച്ചാനിക്കാട്ട് സെന്റ് ജോർജ്ജ് താബോർ പള്ളിയിൽ പോയിരുന്ന സഭാവിശ്വാസികൾ, ക്രിസ്തീയ സ്നേഹം ആസ്വദിച്ചു തുടങ്ങി.

### മെത്രാഭിഷേകം

ദൈവനിയോഗം പോലെ പരിശുദ്ധ അപ്രേം പാത്രിയർക്കീസ് ബാവായിൽ നിന്നും 1946ൽ 36-ാമത്തെ വയസ്സിൽ വന്ദ്യപൗലോസ് റമ്പാൻ, പൗലോസ് മാർ സേവേറിയോസ്, നാമധേയത്തിൽ മെത്രാനായി, സിറിയ്യിലെ ഹോംസ് അരമനയിൽ വച്ച് വാഴിക്കപ്പെട്ടു. (വയലിപറമ്പിൽ മാർ ഗ്രീഗോറിയോസ് തിരുമേനിയോടൊപ്പമാണ് - വാഴ്ചയെന്നും ഇത്തരുണത്തിൽ കുറിക്കട്ടെ) തിരിച്ചെത്തിയ പിതാവിനെ അവിഭക്ത കൊച്ചി ഭദ്രാസന മെത്രാപ്പൊലീത്തയായി നിയമിച്ചു. നിഷ്കപടൻ, ധീരൻ, അനുപമപണ്ഡിതൻ, വാചാലൻ, സൽക്കാരപ്രിയൻ, പ്രകൃതി സ്നേഹി, ഇവയെല്ലാം ആ മഹാത്മാവിന് യോജിച്ച പദങ്ങളാണ്.

### ഭരണകർത്താവ് - ശുശ്രൂഷകൻ

തെക്ക് ആരക്കുന്നം, എറണാകുളം തുടങ്ങി, വടക്ക് മലബാർ കാസർകോഡ് വരെയാണ് അന്നത്തെ കൊച്ചി ഭദ്രാസനം - കേരളത്തിന്റെ പകുതിയിലേറെ, കാടും മേടും പിന്നീട് മലബാറിൽ പള്ളികളനവധി പണിയിച്ച ഈ തേജോമയൻ, അനേകം വിശ്വാസികളെ സഭയിലേക്ക് ആദായപ്പെടുത്തി.

### മാമ്പ്ര സീനായ് പള്ളിയിലൊരു സംഭവം

രണ്ടുനാളത്തെ ഭക്ഷണത്തിനുള്ള 03 ചക്രം കാണാതായി. സ്മര്യപിതാവും- കപ്യാർകുഞ്ചറിയ ഇളയപ്പനും ആശ്രമവാസികളും കൂടി അന്വേഷണമായി. അവസാനം ശുശ്രൂഷക്കാരൻ ഇളയപ്പൻ, നമസ്ക്കാരപുസ്തകതാളിൽ നിന്നും കണ്ടെടുത്തു. അന്ന് ആ പള്ളിയിലൊരുൽസവമായിരുന്നു. അത്രയ്ക്കും യാതനയും വേദനയും സഹിച്ചിട്ടാണ് കഥാപുരുഷൻ സഭാമക്കളെ ശുശ്രൂഷിച്ചത്. കർമ്മകുശലനായ ആ തേജോമയനെ ഇന്നാട്ടുകാർ ഹൃദയത്തിലേന്തി. ഈ ജനകീയനായ സേവേറിയോസ് മെത്രോപ്പൊലീത്തായെക്കൊണ്ടാണ് തിരുവിതാംകൂറിനെ വേർതിരിക്കുന്ന സിമ്മനാരിയുടെ കിഴക്ക് 3 കി.മീ.അകലെയുള്ള ചാണ്ടിപാലവും, തെക്ക് ഹൈവേയിലുള്ള പൊങ്ങം കനാൽപാലവും ഉദ്ഘാടനം ചെയ്യിച്ചത്. ഇന്നും ഗ്രാമീണർ അഭിമാനത്തോടെ ആ മഹാത്മാവിനെ ഓർക്കുന്നുണ്ട്. യേശു പാവപ്പെട്ടവരുടെ പക്ഷത്ത് നിലകൊണ്ട പോലെ ഈ ഇടയശ്രേഷ്ഠനും അരമനയ്ക്കുണ്ടായിരുന്ന പാട്ടനിലം - 1957 ലെ ഭൂപരിഷ്ക്കരണ നിയമബലത്തിൽ പാട്ടക്കാർക്ക് വിട്ടുകൊടുത്തു.

### അരമന (സീയോൻ സെമിനാരി) നിർമ്മാണം

കഞ്ഞിയും പയറും, കപ്പപുഴുക്കും, ഭക്ഷിച്ച് കാളവണ്ടിയിലും കാറിലുമൊക്കെ സഞ്ചരിച്ച് ഈ താപസശ്രേഷ്ഠൻ, സഭാവിശ്വാസികളുടെ സഹായത്താൽ സീയോൻ സെമിനാരിയെന്ന ആസ്ഥാന മന്ദിരം നിർമ്മിച്ചു. മലബാർ കാടുകളിലെ കാട്ടുപോത്തുകൾ, കാട്ടാടുകൾ, പുലിയുടെ തോൽ, കൊമ്പുകൾ, കടൽ സമ്പത്തായ സ്രാവ് തുടങ്ങി മീനുകളുടെ മുള്ളുകൾ എല്ലാം കൊണ്ടും അരമന സൗധത്തെ ഭാവനാപൂർണ്ണമാക്കി. അതിലുപരി ലോകവിജ്ഞാനമുൾക്കൊള്ളുന്ന മെച്ചപ്പെട്ട ലൈബ്രറിയും സഭയെ നയിക്കുന്ന വൈദീകർക്കായി ഈ പിതാവ് സ്വരൂപിച്ചു. അങ്ങിനെ 1950-1951 ൽ സിയോൻ സെമിനാരിയെന്ന ആസ്ഥാനം പടുത്തയർത്തി. വടിയും ഓലക്കുടയും ചൂടി ചുമന്ന കുപ്പായവുമണിഞ്ഞ് തിരുമേനി നടക്കാൻ പോകുമ്പോൾ വഴിയോരത്ത് കൈക്കുഞ്ഞുങ്ങളുമായി അമ്മമാർ കാത്തുനിൽക്കും. ഒരു വാക്ക്, ഒരു നോക്ക്, ഒന്നു തലയ്ക്കു പിടിക്കൽ മതി അസുഖം മാറാൻ. അത്രക്കു വിശ്വാസമായിരുന്നു ദേശക്കാർക്ക് തിരുമേനിയെ.

### അതിഥിസൽക്കാരം

ദാരിദ്ര്യമുണ്ടെങ്കിലും ഇവിടെ വരുന്ന ഏവരെയും സ്നേഹനിർഭരമായ മനസ്സോടെ യേശുദേവന്റെ സമീപത്ത് വരുന്നവരെപ്പോലെ തിരുമേനി സ്വീകരിക്കും. അധഃസ്ഥിതനെന്നോ ഉന്നതന്നോ നോക്കാറില്ല - അനുഗ്രഹിക്കാൻ. ഉള്ളവനിൽനിന്ന് വാങ്ങി ഇല്ലാത്തവന് കൊടുക്കും. തേജസ്സും ഓജസ്സും നിറഞ്ഞ ഈ മഹാപ്രഭാവന്റെ പുഞ്ചിരി സഭയിലെ പ്രശ്നങ്ങളെ ഒരളവുവരെ ലഘൂകരിച്ചിട്ടുണ്ടെന്ന് പൂർവ്വികർ സാക്ഷിക്കുന്നു.

### വി. ബലിയർപ്പണം

മാർ സേവേറിയോസ് തിരുമനസ്സിലെ വി. കുർബാന ജനത്തിന് സ്വർഗീയാനുഭൂതിയും സംഗീതാനുഭവവും പകർന്നുതരുന്നതാണ്. അവിടുത്തെ കാസയേന്തുന്ന തൃക്കരങ്ങളും സ്ത്രോത്രഗാനാലാപനം നടത്തുന്ന നാവുകളും ഉയരങ്ങളിലേക്കുയർത്തി പ്രാർത്ഥിക്കുമ്പോൾ അവാച്യമായ ഒരാത്മനിർവൃതി മനസ്സിന്റെ കോണിൽ തട്ടുന്ന ഓർമ്മവരുന്നു. പെന്തിക്കൊസ്തിനാളിലെ മാളികയിൽ ശ്ലീഹന്മാർ വന്നു വസിച്ചൊരു റൂഹാതൻ... ആ നാലുവരി മാത്രം ഹൂത്തോമോ ഗീതം നമ്മുടെ കഥാപുരുഷന്റെ കണ്ഠത്തിൽ നിന്നുയരുമ്പോൾ പരിശുദ്ധ റൂഹാ ആവ

# പാർപ്പിടപ്രശ്നം ഇന്നും രൂക്ഷം

## ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ



**കോട്ടയം :** അന്തിയുറങ്ങുന്നതിനുവേണ്ടി മാത്രം ദിവസവും 50 കിലോമീറ്റർ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന അമ്മയുടേയും മകളുടേയും വാർത്ത നമ്മുടെ നാട്ടിലെ പാർപ്പിടപ്രശ്നം എത്ര രൂക്ഷമാണെന്നതിന്റെ പ്രത്യക്ഷമായ തെളിവാണെന്ന് ഭവനനിർമ്മാണ സഹായ സമിതി പ്രസിഡണ്ട് ഡോ. ഏബ്രഹാം മാർ സെറാഫിം. സഭയുടെ ജീവകാരുണ്യപ്രവർത്തനങ്ങളുടെ ഭാഗമായുള്ള ഭവനനിർമ്മാണസഹായവിതരണത്തോടനുബന്ധിച്ച് പഴയ സെമിനാരിയിൽ നടത്തിയ പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

വിവിധ ജാതി മതവിഭാഗങ്ങളിൽ നിന്നും തിരഞ്ഞെടുത്ത 90 പേർക്കാണ് ഈ വർഷം സഭയുടെ ഭവനനിർമ്മാണ സഹായം നൽകിയത്. യോഗത്തിൽ സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ അദ്ധ്യക്ഷത വഹിച്ചു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഭവനനിർമ്മാണ സഹായ പദ്ധതി കൺവീനർ ഡോ. രാജു ഫിലിപ്പ് കാരയ്ക്കൽ, പഴയ സെമിനാരി മാനേജർ വെരി. റവ. തോമസ് ഏബ്രഹാം കോർ എപ്പിസ്കോപ്പാ, ഫാ. ഡാനിയേൽ തോമസ് എന്നിവർ പ്രസംഗിച്ചു.



സിക്കുന്ന ഒരു ദൃശ്യാത്ഭുതമായി എനിക്കുതോന്നിയിട്ടുണ്ട്.

### പ്രശ്ന പരിഹാരകൻ

അക്കാലത്ത് സഭയിൽ പ്രശ്നങ്ങൾ ജനിക്കുമ്പോൾ പരിഹരിക്കുന്നതിന് സഭാസിനഡ് നിയോഗിച്ചിരുന്നത് മാർതീമോത്തിയോസ് (ഔഗേൻ പ്രഥമൻ കാതോലിക്ക), കണ്ടനാടിന്റെ പൗലോസ് മാർ പീലക്സിനോസ് എന്നിവരോടൊപ്പം മാർസേവേറിയോസിനെയും ഉൾപ്പെടുത്തിയിരുന്നുയെന്നുള്ളത് ആ ഇടയന്റെ ഭരണപാടവം വ്യക്തമാക്കുന്നു. സത്യവിശ്വാസത്തെ സംരക്ഷിച്ച് അസമത്വത്തിനെതിരെ ഗർജ്ജിച്ച പോരാളിയെ വടക്കിന്റെ പാറയുറപ്പുള്ള സേവറിയോസ് എന്ന് ഗീവർഗീസ് ദ്വീതീയൻ കാതോലിക്കാ ബാവ 1964 ൽ കൊരട്ടിയിൽ എഴുന്നള്ളിയപ്പോൾ അരുളിച്ചെയ്യുകയുണ്ടായി.

### അന്ത്യയാത്ര - കുന്നംകുളം

1962 മാർച്ച് 16 ന് കുന്നംകുളം സിംഹാസനപള്ളിയിലേക്ക് യാത്രപുറപ്പെട്ട നമ്മുടെ കഥാപിതാവിന് അവിടുത്തെ തൃക്കരങ്ങളാൽ പാലൂട്ടിവളർത്തിയവർ പതിവില്ലാതെ പാദചുംബനമേകിയത് ആ പിതാവിന്റെ അവസാന യാത്രയ്ക്കായിരുന്നു. അന്നു വൈകുന്നേരം വന്ദ്യ തിരുമേനി കാലം ചെയ്തു. 17-ാം തീയ്യതി കുന്നംകുളം സിംഹാസനപള്ളിയിൽകബറടക്കി. അരമനപ്പൂച്ചകളുടെ ആ ചുംബനത്തെ സഭാകവി ശ്രീ. സി.പി. ചാണ്ടിയുടെ സുവനീർ വർണ്ണന അല്ലയോ പൂച്ചകളെ, അലിവൊടു നിങ്ങളെ ഊട്ടിയ ജനകൻ, വരികില്ലിനിയും വിലപിപ്പിൻ എന്നായിരുന്നു. 1946-1962 അക്കാലത്തെ കർമ്മോൽസുകത, സഭയുടെ ഐതിഹാസിക കാലത്ത് സേവേറിയേസ് പിതാവ് നല്ല പോർ പൊരുതി വിശ്വാസം കാത്തു. ഓട്ടം നിലച്ചു. 36-ാം വയസ്സിൽ മെത്രാൻ പട്ടം പൂകിയ ധീരനായ ഓർത്തഡോക്സ് സഭയുടെ ഈ പോരാളിക്ക് ഒരു വീരാളി പട്ടണിയിക്കാൻ കാലമെത്ര വേണ്ടിവരും:- ആടുകളെ പ്രതി ജീവിതമർപ്പിച്ച ആ പുണ്യാത്മാവിന് പ്രണാമം.




കുടുംബ വിശേഷം 3

ജിജി ജോൺസൺ

## ആത്മവിശ്വാസത്തോടെ പരീക്ഷയെ നേരിടുക

മാർച്ച് മാസം പരീക്ഷാ കാലമാണല്ലോ. പ്രത്യേകിച്ച് 10, 12 ക്ലാസ്സിലെ കുട്ടികളെ സംബന്ധിച്ച് പ്രധാന പരീക്ഷകളെയാണ് നേരിടുന്നത്. അതുകൊണ്ടുതന്നെ പൊതുവെ കുട്ടികളും മാതാപിതാക്കളും ഏറെ പിരിമുറുക്കത്തോടെയാണ് ഇവയെ കാണുന്നത്. കുഞ്ഞുങ്ങളുടെ ഭാവിയെക്കുറിച്ചുള്ള മാതാപിതാക്കളുടെ ആധി ഏറ്റവും കൂടുതൽ ഉയരുന്നത് ഈ കാലയളവിലാണ്. പലപ്പോഴും ഇത്തരത്തിലുള്ള വർത്തമാനങ്ങളും, തങ്ങൾ ഉഴപ്പി നടന്നുകളഞ്ഞ വിലയേറിയ സമയത്തെക്കുറിച്ചുള്ള നഷ്ടബോധവും കുഞ്ഞുങ്ങളിലെ പരീക്ഷ പേടി ഇരട്ടിപ്പിക്കാറുണ്ട്. ഇവയെല്ലാം പരാജയത്തിലേക്ക് നയിക്കാനെ ഉപകരിക്കു എന്ന് തിരിച്ചറിയുക. ഈ സമയത്ത് കുട്ടികൾക്ക് ഏറ്റവും അധികം പിന്തുണ നൽകി കൂടെ നിൽക്കേണ്ടത് മാതാപിതാക്കളാണ്. കഴിഞ്ഞ കാലത്ത് ഉഴപ്പിയതിനെക്കുറിച്ചുള്ള വിലയിരുത്തലല്ല മറിച്ച്, പരീക്ഷ ആത്മവിശ്വാസത്തോടെ നേരിടാനാണ് അവരെ സജ്ജരാക്കേണ്ടത്. അതിനുള്ള അന്തരീക്ഷം കുടുംബത്തിൽ സൃഷ്ടിച്ച് കൊടുക്കുകയാണ് മാതാപിതാക്കൾ ചെയ്യേണ്ടത്.

കുഞ്ഞുങ്ങളെ സംബന്ധിച്ചിടത്തോളം തങ്ങളുടെ ജീവിതത്തിൽ അധികം പ്രതിസന്ധികളെ തരണം ചെയ്യാനുള്ള അനുഭവ പരിശീലനം കിട്ടിയവരല്ല അവർ എന്ന് മാതാപിതാക്കൾ മനസിലാക്കേണ്ടതായിട്ടുണ്ട്. അതുകൊണ്ട് അവരിലുണ്ടാകുന്ന പിരിമുറുക്കത്തിൽ എന്നും വൈകാരികമായ പിന്തുണയാണ് അവർ പ്രതീക്ഷിക്കുന്നതെന്നും മനസിലാക്കുക. മാത്രമല്ല തങ്ങളുടെ മനസിലുണ്ടാകുന്ന ആധി ഒരിക്കലും അവരിലേക്ക് കടത്തിവിടാതിരിക്കുക. മാതാപിതാക്കളുടെ ഉത്കണ്ഠ നിറഞ്ഞതും പേടിപ്പെടുത്തുന്നതുമായ സംസാരം വീട്ടിൽ ഒഴിവാക്കുക. ഈ സമയത്ത് ഉപദേശത്തിനും കുറ്റപ്പെടുത്തലിനും സ്ഥാനമില്ലെന്ന് ഓർക്കുക.

വീടന്തരീക്ഷം ഏറെ പ്രധാനപ്പെട്ടതാണ്. മാതാപിതാക്കൾ തമ്മിലുള്ള അഭിപ്രായ വ്യത്യാസങ്ങളും കലഹങ്ങളും ഒഴിവാക്കുക. കുട്ടികളുടെ ശ്രദ്ധ തിരിയുന്ന ഉപകരണങ്ങൾ (ഉദാ. TV, Phone, Computer, Internet etc.) കഴിവതും ഒഴിവാക്കുക. മറിച്ച് അവരുടെ മനസിന്റെ പിരിമുറുക്കം കുറക്കുന്ന ശാന്തമായ അന്തരീക്ഷം സൃഷ്ടിക്കുക. പഠനസമയത്തിനിടക്ക് ഒരല്പ സമയം എല്ലാവരും ചേർന്ന് അല്പം തമാശ പറയാനും ചെറിയ കളികൾക്കും കൊടുക്കുന്നത് മനസിന് ശാന്തത (relaxation) ലഭിക്കാൻ സഹായിക്കും.

പരീക്ഷ എന്നത് ജീവിതാവസാനമോ. ലോകാവസാനമോ അല്ല എന്നും ഇതുവരെ പഠിച്ച കാര്യങ്ങളെ പരിശോധിക്കുന്നതാണെന്നും അവരെ ബോധ്യപ്പെടുത്തുക. തങ്ങളുടെ കുട്ടികളുടെ കഴിവിനെക്കുറിച്ചും മികവിനെക്കുറിച്ചും അതുപോലെ തന്നെ പരിമിതികളെക്കുറിച്ചും മാതാപിതാക്കൾ അവബോധമുള്ളവരായിരിക്കണം. അതിനപ്പുറമായ പ്രതീക്ഷ പലപ്പോഴും നഷ്ടബോധം ഉണ്ടാക്കാനിടയാക്കും. എല്ലാ കുട്ടികളും വ്യത്യസ്തരാണെന്ന് മനസിലാക്കുക. ഭാവിപരിപാടികളെക്കുറിച്ചുള്ള ചർച്ചകൾ ഇത്തരുണത്തിൽ ഒഴിവാക്കുന്നതായിരിക്കും നല്ലത്.

കുട്ടികളുടെ ആരോഗ്യത്തെക്കുറിച്ചുള്ള ശ്രദ്ധയും ആവശ്യമാണ്. ചില കുട്ടികൾ പരീക്ഷയടുക്കുമ്പോൾ രാത്രി മുഴുവനും ഉറക്കമില്ലാതെ ഭക്ഷണം പോലും വെടിഞ്ഞും പഠിക്കുന്നത് കാണാം. അത് അവരുടെ ആരോഗ്യത്തെ താറുമാറാക്കുകയും വേണ്ട വിധത്തിൽ പരീക്ഷ എഴുതാൻ സാധിക്കാതെയും വരാം. ചിലരിലാകട്ടെ ഉത്കണ്ഠയും പിരിമുറുക്കവും കൂടി അമിത ഉറക്കവും അമിത ഭക്ഷണവും കണ്ടുവരാറുണ്ട്. അതുകൊണ്ട് മിതമായ ഉറക്കവും സമീകൃത ആഹാരവും അത്യാവശ്യമാണ്. ഉറങ്ങുമ്പോൾ അഞ്ച് മണിക്കൂറെങ്കിലും ഒരുമിച്ച് ഉറങ്ങാൻ ശ്രദ്ധിക്കണം. വിട്ടുവിട്ടുള്ള ഉറക്കവും, ഉറക്കവും പഠനവും കൂട്ടികുഴക്കുന്നതും ഏകാഗ്രത നഷ്ടപ്പെടുത്താൻ കാരണമാകും. ലളിതവും സമീകൃതവുമായ ആഹാരമായിരിക്കണം നൽകേണ്ടത്. വെള്ളം ആവശ്യത്തിന് കുടിക്കാൻ ഓർപ്പിക്കുക. ശരിയായ ദഹനം പിരിമുറുക്കം (stress) കുറയ്ക്കാൻ സഹായിക്കും.

കുഞ്ഞുങ്ങളുടെ പെരുമാറ്റവും അവർ ഇടക്കിടെ ഉപയോഗിക്കുന്ന വാക്കുകളും ശ്രദ്ധിക്കണം (ഉദാ: ഞാനൊരു പരാജയമാണ്, എനിക്കിനി ജീവിക്കണ്ട തുടങ്ങിയവ...) അതുപോലെ ഉറങ്ങാൻ പറ്റാതാവുക, ഛർദ്ദി, പനി തുടങ്ങിയ (Psycho Somatic) അസുഖങ്ങൾ ശ്രദ്ധിച്ച് പരിഹാരം കാണേണ്ടതാണ്. ആത്മവിശ്വാസം വർദ്ധിപ്പിക്കുന്ന തരത്തിലുള്ള സംസാരങ്ങളും പെരുമാറ്റങ്ങളുമാണ് ഉണ്ടാകേണ്ടത്.

റിസൽറ്റിനെക്കുറിച്ച് ഇപ്പോൾ ചിന്തിക്കണ്ട; പരീക്ഷയെക്കുറിച്ച് മാത്രം ചിന്തിച്ചാൽ മതി എന്ന സന്ദേശമാണ് കൊടുക്കേണ്ടത്. ചിലപ്പോൾ വളരെ നന്നായി പഠിച്ചാലും ശരിയാംവണ്ണം പരീക്ഷ എഴുതാൻ പറ്റാറില്ല. കഴിഞ്ഞതിനെയോർത്ത് ഭാരപ്പെടുകയല്ല, വരാൻ പോകുന്നതിനെക്കുറിച്ച് ചിന്തിക്കുവാൻ പ്രേരിപ്പിക്കുക.

ആത്മവിശ്വാസം കൊടുക്കുന്ന ഏറ്റവും വലിയ ഘടകമാണ് പ്രാർത്ഥന; കുഞ്ഞുങ്ങളോടൊരുമിച്ച് പ്രാർത്ഥിക്കുകയും, പരിശുദ്ധാത്മാവ് വഴി നടത്തുമെന്നുള്ള ഉറപ്പ് അവർക്ക് കൊടുക്കുകയും ചെയ്യുക. ദൈവിക പരിപാലനയിലാണ് തങ്ങൾ ജീവിക്കുന്നതെന്ന ബോധ്യം മാതാപിതാക്കൾക്ക് ഉണ്ടാവുകയും കുഞ്ഞുങ്ങൾക്ക് അവ പകർന്ന് നൽകുകയും ചെയ്യുക.

പ്രിയ മാതാപിതാക്കളെ, ഏറ്റവും വലിയ ജീവിത പരീക്ഷ നേരിടുകയാണ് യേശുക്രിസ്തു. പരസ്യ ശുശ്രൂഷയാരംഭിച്ചാൽ അത് അവസാനിക്കുന്നത് മരണത്തിലായിരിക്കുമെന്ന് അറിഞ്ഞുകൊണ്ട് തന്റെ മകനെ ആ ദൗത്യത്തിലേക്ക് കൈപിടിച്ചിറക്കുന്ന ധീരയായ ഒരമ്മയെയാണ് കാനായിലെ കല്യാണ വീട്ടിൽ നാം കാണുന്നത്. എന്റെ സമയം ഇനിയും ആയിട്ടില്ല എന്നവൻ പറയുന്നുണ്ടെങ്കിലും അമ്മയുടെ ഓർമ്മപ്പെടുത്തൽ അവൻ അനുസരിക്കുന്നു. അതാണ് അമ്മയും മകനും തമ്മിലുള്ള ബന്ധം. തന്റെ മകന്റെ ഈ ലോകത്തിലെ കൃത്യനിർവ്വഹണം പൂർത്തിയാക്കുന്നതിൽ മരണം വരെയും എല്ലാത്തരത്തിലുള്ള വൈകാരിക പിന്തുണയും നല്കി കൂടെനിന്ന ആ മാതാവ് നമുക്കൊരു മാതൃകയാണ്. തങ്ങളുടെ മക്കൾ ഏറ്റെടുക്കേണ്ടി വരുന്ന ഉത്തരവാദിത്വങ്ങൾ ചെറിയ പരീക്ഷകൾ തൊട്ട് വലിയ ജോലികൾ തുടങ്ങി എന്തുമാകട്ടെ, അവരെ ഭയപ്പെടുത്തുകയോ ഉത്കണ്ഠാകുലരാക്കുകയോ അല്ല മറിച്ച് എല്ലാവിധ പിന്തുണയും കൊടുത്ത് ദൈവിക പരിപാലനയിലുള്ള വിശ്വാസത്തിലൂന്നി നയിക്കുകയാണ് വേണ്ടത്.

54 – ാം ചരമവാർഷികം

06 – 03 – 2020



**ബർസ്ലീബി കത്തനാർ**

നിരണം വലിയപള്ളി മുൻ വികാരിയും

മുപ്പച്ചനും

16 – ാം ചരമവാർഷികം

27 – 02 – 2020



**റവ. ഫാ. കെ. ബി. മാത്യൂസ്,**
**കാരിക്കോട്ട്**

പരുമല സെമിനാരി മുൻ മാനേജർ,
പരുമല സെ. ഗ്രിഗോറിയോസ് ആശുപത്രി സ്ഥാപകൻ,
നിരണം വലിയ പള്ളി മുൻ വികാരി

**തിരുത്ത്:** ഫെബ്രുവരി ലക്കം മാസികയിൽ 'സത്യാനന്തര രാഷ്ട്രീയം' എന്ന ലേഖനത്തിൽ സർദാർ വല്ലഭായി പട്ടേലിനെ ഉദ്ധരിച്ചതിൽ, 'സമുചിതമായ മാനദണ്ഡങ്ങളുടെ' എന്നതിനു പകരം (പേജ് 18, വരി 5) 'അസന്തുലിതമായ മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിലുള്ള പൗരത്വ നിർണ്ണയം സമൂഹത്തിൽ ഗുരുതരമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കും' എന്നു തിരുത്തി വായിക്കേണ്ടതാണ്.

പേജ് 19-ൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മ ഫെബ്രു. 23 എന്നും, ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 8-ാം ഓർമ്മ എന്നും തിരുത്തി വായിക്കേണ്ടതാണ്.

# സ്നേഹദീപം

## (സെൻറ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് സിറിയൻ ചർച്ച് - SGOSC)

ധനസഹായ അപേക്ഷ ഫോറം

ഏത് തരത്തിലുള്ള സഹായത്തിനു അപേക്ഷിക്കുന്നു..............................................................

പേര്.................................................................... വയസ്സ്..................തൊഴിൽ...............................

മേൽവിലാസം.......................................................................................................................

..........................................................പിൻകോഡ്....................ഫോൺനമ്പർ............................

വിദ്യാഭ്യാസ യോഗ്യത.............................................പ്രതിമാസ വരുമാനം.........

ബാങ്ക് അക്കൗണ്ട് വിവരങ്ങൾ, ബ്രാഞ്ച്.......................................................................................അക്കൗണ്ട് നമ്പർ................................ ഐ.എഫ്.സി. കോഡ് ..................ആധാർ നമ്പർ (if)........................................

ഇടവക.......................................................................................ഭദ്രാസനം...........................................

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം............................................ ഇതിനു മുൻപ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ?.......................സഹായം ലഭിച്ചിട്ടുണ്ടോ?...............

ഉണ്ടെങ്കിൽ വർഷം........... എന്താവശ്യത്തിനു.................................എത്ര തുക ലഭിച്ചു..................

കുടുംബാംഗങ്ങളുടെ/ ആശ്രിതരുടെ പൂർണ്ണവിവരം.

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്.........................................................സ്ഥലം/തീയതി...............................

*എല്ലാ അപേക്ഷയോടുമൊപ്പം ഇടവക വികാരിയുടെ ഒപ്പും, സീലും, പേരും, പൂർണ്ണമേൽവിലാസവും, പള്ളിയുടെ ലെറ്റർപാഡിൽ സീലും ഉണ്ടായിരിക്കണം.*

അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

- ചികിത്സാ സഹായത്തിനു മൂന്നു മാസത്തിനുള്ളിൽ നൽകിയിട്ടുള്ള മെഡിക്കൽ സർട്ടിഫിക്കേറ്റ് ഉണ്ടായിരിക്കണം. മാരകരോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു.
- വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരക രോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മീയ സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതായിരിക്കും.
- വിദ്യാഭ്യാസ സഹായത്തിനു അവസാനവർഷ പരീക്ഷയുടെ മാർക്ക് ലിസ്റ്റും, ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കേറ്റും പഠനത്തിൽ സമർത്ഥനാണെന്നുള്ള വികാരിയുടെ ശുപാർശ കത്തും ഉണ്ടായിരിക്കണം.
- ഭവനനിർമ്മാണ സഹായത്തിനും ജീവസന്ധാരണത്തിനും വികാരിയുടെ ശുപാർശ കത്തിൽ കമ്മറ്റിക്കാരുടെയും പേരും ഒപ്പും, കമ്മറ്റിയുടെ പൂർണ്ണ ഉത്തരവാദിത്വത്തിൽ പണി പൂർത്തികരിച്ചു കൊള്ളാമെന്നുള്ള ഉറപ്പും ഉണ്ടായിരിക്കണം.
- ചികിത്സാ സഹായമൊഴികെ മറ്റു സഹായങ്ങൾക്ക് ഓർത്തഡോക്സ് സഭാ വിശ്വാസികൾ അല്ലാത്തവർ അപേക്ഷിക്കാൻ പാടില്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.
- നിർദ്ധനയായ ഒരു പെൺകുട്ടിയുടെ വിവാഹം നടത്തി കൊടുക്കാനുള്ള അപേക്ഷ വികാരിയുടെയും, കമ്മറ്റിക്കാരുടെയും പേരും ഒപ്പും സഹിതമുള്ള ശുപാർശയോടു കൂടി അയയ്ക്കുക. കമ്മറ്റിയുടെ പൂർണ്ണ ഉത്തരവാദിത്വത്തിൽ വിവാഹം നടത്തി കൊള്ളാം എന്ന ഉറപ്പ് ശുപാർശ കത്തിൽ രേഖപ്പെടുത്തണം.
- മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും നിർബന്ധമായും എഴുതി വേണ്ട രേഖകളും ശുപാർശയും സഹിതം സാധാരണ തപാലിൽ Office Coordinator, SGOSC, Basil Jubilee Center, Bethany Aramana, Thiruvalla, Kerala- 689 101 എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമേൽവിലാസവും, പിൻകോഡും, ബാങ്ക് അക്കൗണ്ട് വിവരങ്ങളും എഴുതുവാൻ മറക്കരുത്. രേഖകൾ ഇല്ലാത്തതും അപൂർണ്ണവുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

## ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നത് ശാശ്വത സമാധാനം

**ഡോ.യൂഹാനോൻ മാർ ദിയസ്ക്കോറോസ്**

മലങ്കര സഭയിൽ സമാധാനം ആഗ്രഹിക്കുന്നു എന്നുള്ള അന്ത്യോക്യാ പാത്രിയർക്കീസിന്റെ പ്രസ്താവനയിൽ അതിയായ സന്തോഷമുണ്ടെന്നും ഓർത്തഡോക്സ് സഭയും ആഗ്രഹിക്കുന്നത് ശാശ്വത സമാധാനം തന്നെയാണന്നും മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി അഭി.ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത. ഏക സഭയായി ക്രൈസ്തവ സാക്ഷ്യം നിർവ്വഹിക്കുവാനാണ് ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നത്. എന്നാൽ സഭയുടെ ആഭ്യന്തര കാര്യങ്ങളിൽ ഏകപക്ഷീയമായി ഇടപെടുകയും സമാധാന ലംഘനം ഉണ്ടാക്കുകയും ചെയ്യുന്നത് ആരെന്ന് അദ്ദേഹം ആത്മവിമർശനപരമായി ചിന്തിക്കും എന്ന് വിശ്വസിക്കുന്നു. ഓർത്തഡോക്സ് സഭ പള്ളികളിൽ നിന്ന് ആരെയും ഇറക്കി വിടുന്നില്ല. ഒരുമിച്ച് നിന്ന് ആരാധിക്കുന്ന സാഹചര്യം ഉണ്ടാകണമെന്നും സുപ്രീം കോടതി വിധി നടപ്പാക്കണമെന്നും ആഗ്രഹിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. അക്രമത്തിന്റെ പാത ഇതുവരെ ഓർത്തഡോക്സ് സഭ സ്വീകരിച്ചിട്ടില്ല. സഭയുടെ സമാധാനത്തിനു വേണ്ടി സുപ്രീം കോടതി തീർപ്പ് കൽപ്പിച്ച വിധിയുടെ അന്തഃസത്ത അംഗീകരിച്ചാൽ മാത്രമേ ചർച്ചയ്ക്ക് പ്രസക്തിയുള്ളു. സുപ്രീം കോടതി തീർപ്പാക്കിയ വിഷയങ്ങൾ വീണ്ടും ചർച്ച ചെയ്യണമെന്ന അഭിപ്രായത്തോട് ഓർത്തഡോക്സ് സഭക്ക് യോജിപ്പില്ല.

## മാർത്തോമ്മാ ശ്ലീഹായുടെ മലങ്കര സഭയും മാർത്തോമ്മാ വിഭാഗവും

മലങ്കരസഭയുടെ ചരിത്രവും (ഏ.ഡി. 52-2020) പിരിഞ്ഞു പോയ മാർത്തോമ്മാ വിഭാഗത്തിന്റെ (1837-2020) ചരിത്രവും. **ഗ്രന്ഥകർത്താക്കൾ:** സുപ്രസിദ്ധ സഭാ ചരിത്ര ഗവേഷകനായ ഫാ. ഡോ. ജോസഫ് ചീരൻ, സീനിയർ ജേർണലിസ്റ്റും ഗ്രന്ഥകാരനുമായ കെ. വി. മാമ്മൻ - **2020 ജൂലൈ 3-നു പ്രകാശനം ചെയ്യുന്നു. വില 150 രൂപ. പ്രീപബ്ലിക്കേഷൻ വില 100 രൂപ. (2020 ജൂൺ 15 വരെ)** പ്രസാധകൻ കെ.വി. മാമ്മൻ കോട്ടയ്ക്കൽ, മാങ്ങാനം, കോട്ടയം-686018. ഫോൺ 0481-2578936. പണവും ചെക്കും അയയ്ക്കേണ്ടത് പ്രസാധകന്റെ പേരിൽ.

**പുസ്തകം: സഭയുടെ മാനം കാത്ത എട്ട് ശില്പികൾ**

1. പ. ഔഗേൻ ബാവാ 2. പത്രോസ് മാർ ഒസ്താത്തിയോസ് 3. എം.സി. കുറിയാക്കോസ് റമ്പാൻ 4. ചെറിയമഠത്തിൽ സി.ജെ. സ്കറിയ മല്പാൻ 5. ഫാ. കെ. ഡേവിഡ് കോർഎപ്പിസ്ക്കോപ്പാ 6. മണലിൽ യാക്കോബ് കത്തനാർ, 7. കോലഞ്ചേരി എം. ചാക്കോപ്പിള്ള 8. സഭാ കവി സി.പി. ചാണ്ടി.

## 13th Death Anniversary
09-04-2020



CAPT. T.M. VARGHESE
**THEKKEDATHUPADICKAL**
**MURANI**
**MALLAPPALLY EAST P.O.**

Inserted By:

**Mariamma Varghese (Wife)**
**Shine-Biju**
**Shiji-Saji**
**Shyla-Suraj**

Grand Children:
**Febin, Feba, Shone, Sharon, Isabelle**

## 25TH DEATH ANNIVERSARY OF

# G. DANIEL

**KODIAT, 667 DARSHAN NAGAR**
**PEROORKADA, TRIVANDRUM,**
**on 22 March 2020**



*"Safe in the arms of Lord Jesus Christ"*

*Inserted by :*
**Sorrowing family**

# മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് 790 കോടിയുടെ ബജറ്റ്

2020-2021 സാമ്പത്തിക വർഷത്തിൽ വിവിധ ഷെഡ്യൂളുകളിലായി 790 കോടിയുടെ ബജറ്റ് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അവതരിപ്പിച്ചു.സമൂഹത്തിന്റെ വികസനത്തിനും ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും പ്രാധാന്യം നൽകുന്നതാണ് ബജറ്റ്. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിൽ കൂടിയ മാനേജിങ് കമ്മിറ്റി യോഗത്തിലാണ് ബജറ്റ് അവതരിപ്പിച്ചത്.

ആരോഗ്യപരിപാലനം, സാമൂഹ്യക്ഷേമം, വിദ്യാഭ്യാസം, തുടങ്ങിയ പദ്ധതികൾക്കാണ് മുൻതൂക്കം നൽകുന്നത്. പദ്ധതികളുടെ നടത്തിപ്പിനുള്ള പ്രധാന വരുമാന സ്രോതസ്സ് കാതോലിക്കാദിന പിരിവിലൂടെ ലഭിക്കുന്ന സംഭാവനയാണ്. ജാതിമതഭേദമെന്യേയുള്ള വിവാഹ ധനസഹായം, ഭവന നിർമ്മാണം, എന്നിവയ്ക്കായി 80 ലക്ഷം രൂപ ബജറ്റിൽ വകയിരുത്തി.ഡയാലിസിസ് ആൻഡ് ലിവർ ട്രാൻസ്പ്ലാന്റേഷൻ പദ്ധതിയായ 'സഹായ ഹസ്തം' ത്തിന് 40 ലക്ഷം രൂപ അനുവദിച്ചു. കേരളാ അഡ്മിനിസ്ട്രേറ്റീവ് സർവീസ് പരീക്ഷക്ക് തയാറെടുക്കുന്നവർക്ക് പരിശീലനം നൽകാൻ സ്ഥിരം സംവിധാനം ഏർപ്പെടുത്തുന്നതിനായി 10 ലക്ഷം രൂപാ വകയിരുത്തി. പരിസ്ഥിതി കമ്മീഷന്റെ സഹായത്തോടെ ഹൈബ്രിഡ് ഫലവൃക്ഷതൈകൾ വെച്ചുപിടിപ്പിക്കുന്നതിനായി10 ലക്ഷം രൂപാ അനുവദിച്ചു. നെൽ-ക്ഷീര കർഷകരെ ആദരിക്കുന്നതിനായി 10 ലക്ഷം രൂപാ വകയിരുത്തി. മർത്തമറിയം സമാജത്തിന്റെ നേതൃത്വത്തിൽ പേപ്പർ/തുണി ബാഗ് നിർമ്മാണ യൂണിറ്റുകൾ ആരംഭിക്കുന്നതിനായി 25 ലക്ഷം രൂപാ അനുവദിച്ചു. അർഹരായ 100 വിധവകൾക്ക് പ്രതിമാസ പെൻഷൻ നൽകുന്നതിനായി 25 ലക്ഷം രൂപ നീക്കിവെച്ചു. കൊങ്കിണി സമൂഹത്തിന്റെ പുനരധിവാസ പ്രവർത്തനങ്ങൾക്കായി 20 ലക്ഷം രൂപ വകയിരുത്തി. എ.കെ.ജോസഫ് അവതരിപ്പിച്ച വൈദീകരുടെ ശമ്പള പരിഷ്ക്കരണ റിപ്പോർട്ട് അംഗീകരിച്ചു. കെ.സി.സി.ഭാരവാഹികളായി തെരഞ്ഞെടുക്കപ്പെട്ട അഭി. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ശ്രീ. വർഗീസ് പോത്തൻ, ജോജി പി. തോമസ്, ജെയ്സി കരിങ്ങാട്ടിൽ, സെനറ്റ് ഓഫ് സെറാമ്പൂറിന്റെ പ്രസിഡന്റ് ആയി തെരഞ്ഞെടുക്കപ്പെട്ട അഭി. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ, ഹൈദരാബാദ് ഹെന്റിമാർട്ടിൻ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ട അഭി. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ, രാഷ്ട്രപതിയുടെ വിശിഷ്ട സേവനത്തിനുള്ള പുരസ്ക്കാരത്തിന് അർഹനായ ശ്രീ. സോളമൻ ലൂക്കോസ് എന്നിവരെ അനുമോദിച്ചു. അന്തരിച്ച... 

മെത്രാപ്പോലീത്തമാരായ കുര്യാക്കോസ് മാർ ക്ലീമീസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, സഖറിയാസ് മാർ നിക്കോളാവോസ്, യൂഹാനോൻ മാർ മിലിത്തോസ്,യൂഹാനോൻ മാർ പോളിക്കാർപ്പോസ്, യൂഹാനോൻ മാർ ദീയസ്ക്കോറോസ്,അലക്സിയോസ് മാർ യൗസേബിയോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്,ഗീവർഗീസ് മാർ യൂലിയോസ്, യാക്കോബ് മാർ ഏലിയാസ്, യൂഹാനോൻ മാർ ദിമെത്രയോസ്, യൂഹാനോൻ മാർ തേവോദോറസ്, സഖറിയാസ് മാർ അപ്രേം, ജോഷ്വാ മാർ നിക്കോദിമോസ്, വൈദീക ട്രസ്റ്റി ഫാ. എം.ഒ. ജോൺ എന്നിവർ സംബന്ധിച്ചു.

# മരുഭൂമിയിലെ നീരുറവ

**St. Thomas Orthodox Congregation (STOC), (Founded by H.G.L.L Dr.Gheevarghese Mor Osthathios in 1975)**

## ജീവകാരുണ്യസഹായം - 2020

ഭാഗ്യസ്മരണീയനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ **മണലാരണ്യത്തിലെ മാതൃ കോൺഗ്രിഗേഷൻ 2020** –ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. **ചികിത്സാ സഹായത്തിന് ജാതിമത ഭേദമെന്യേ ആർക്കും അപേക്ഷിക്കാം.** മറ്റു സഹായങ്ങൾ ഓർത്തഡോക്സു സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും അടുത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. മാർ ഒസ്താത്തിയോസ് ചികിത്സാ ധനസഹായം: MOSA:** ക്യാൻസർ, കിഡ്നി,ഹാർട്ട് സംബന്ധമായ രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കായിരിക്കും ധന സഹായം നൽകുന്നത്.

**2. സ്നേഹ സ്പർശം** കുട്ടികൾ അനുഭവിക്കുന്ന വേദനകളെ മനസ്സിലാക്കി അവർക്ക് പ്രതീക്ഷയും മാതാപിതാക്കൾക്ക് ആശ്വാസവും നൽകുന്ന സഹായ പദ്ധതിയായ "സ്നേഹ സ്പർശം" കുഞ്ഞുങ്ങളിലെ അപൂർവ്വ രോഗങ്ങൾക്ക് തുടർചികിത്സയ്ക്ക് ആവശ്യമായ സാമ്പത്തിക സഹായം നൽകുന്നു.

ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപമുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ രേഖപ്പെടുത്തിയ, ചികിൽസിക്കുന്ന ഡോക്ടറുടെ ആറു (6) മാസത്തിനുള്ളിൽ വാങ്ങിയ ഒറിജിനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. **ഒറിജിനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിൻെറ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി അയയ്ക്കേണ്ടതാണ്.**

**3. ശീലോഹോം ഗീവ് സൈറ്റ്** കാര്യംമ്പാടിയിലെ മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ കണ്ണാശുപത്രിയും ശാസ്താംകോട്ട മാർ തിയോഡോസിയൂസ് മെമ്മോറിയൽ മെഡിക്കൽ മിഷൻ ആശുപത്രിയും വഴിയായി **"ശീലോഹോം ഗീവ് സൈറ്റ്"** പ്രോജക്ടിലൂടെ അന്ധതാനിവാരണത്തിനുള്ള ചികിത്സ ലഭിക്കുന്നതാണ് .അർഹതപെട്ടവർ മേൽപറഞ്ഞ ആശുപത്രികൾ സന്ദർശിക്കുക

**4. സാന്ത്വനം വിധവാ പെൻഷൻ പദ്ധതി:** മലങ്കരസഭയിലെ 46 വയസ്സിൽ താഴെയുള്ള നിർധനരും വിധവകളോ, ശയ്യാവലംബരായ ഭർത്താക്കന്മാരോ ഉള്ള 9 വനിതകൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്.പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം

**5. യുവസാന്ത്വനം പെൻഷൻ പദ്ധതി:** ശയ്യാവലംബരായ യുവജനങ്ങളുടെ സംരക്ഷണ സഹായമായി 45 വയസ്സിൽ താഴെയുള്ള 9 യുവാക്കൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്.പ്രായം തെളിയിക്കുന്ന സർട്ടിഫിക്കേററും, ഡിസെബിലിററി സർട്ടിഫിക്കേററും, അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

സാന്ത്വനം, യുവസാന്ത്വനം പദ്ധതിക്ക് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷകൾ **2020 June 30**– ന് മുൻമ്പ് കിട്ടിയിരിക്കണം.

**6. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനത മൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബത്തിലെ 6 പെൺകുട്ടികളുടെ വിവാഹത്തിന് 75,000 രൂപ വീതം സഹായം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷയും, ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിൻെറ കോപ്പിയും നിർബന്ധമാണ്. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. വിവാഹ തീയതിയ്ക്കുശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

7. **ഭവനനിർമ്മാണ ധനസഹായം:** നിലക്കൽ, ബ്രഹ്മവാർ എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണസഹായമായി 2,00,000 രൂപ വീതം നൽകുന്നു.സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെ ഒപ്പോടു കൂടിയ അപേക്ഷയും, അപേക്ഷകനു സ്വന്തമായി സ്ഥലം ഉണ്ടെന്നുള്ളതിൻെറ തെളിവായി കരമടച്ച രസീതിൻെറ കോപ്പിയും സഹിതം അപേക്ഷകൾ **2020 June 30** നു മുൻമ്പ് കിട്ടിയിരിക്കണം.

**8. പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കര സഭയിലെ ഭവനരഹിതരായ വിധവകൾക്ക് ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 50 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 2,00,000 രൂപ വീതം നൽകുന്നു.ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ നിർമ്മാണത്തിൻെറ പൂർണ്ണചുമതല ഏറ്റെടുത്ത് ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിൻെറ തെളിവായി കരമടച്ച രസീതിൻെറ കോപ്പിയും സഹിതം അപേക്ഷകൾ **2020 June 30**-നു മുൻമ്പ് കിട്ടിയിരിക്കണം. പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം

**9. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ +2 കഴിഞ്ഞ 46 കുട്ടികൾക്ക്, വിദ്യാഭ്യാസ സ്കോളർഷിപ്പ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ അപേക്ഷകൻെറ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ **2020 ജൂൺ 30** –ന് മുൻപ് കിട്ടിയിരിക്കണം.

**10. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥികൾക്കു +2നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു.ഫൈനൽ പരീക്ഷയ്ക്കു 50% കൂടുതൽ മാർക്കു കരസ്ഥമാക്കിയതും ആദ്യ ചാൻസിൽ ജയിച്ചതുമായവരുടെ അപേക്ഷ മാത്രമെ പരിഗണിക്കുകയുള്ളു. ഫൈനൽ പരിക്ഷയുടെ മാർക്ക് ലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ **2020 ജൂൺ 30** –ന് മുൻപ് കിട്ടിയിരിക്കണം.

**അപേക്ഷ പരിഗണിക്കുന്നതിന് നിർബന്ധമായും അപേക്ഷയോടൊപ്പം നൽകേണ്ട കാര്യങ്ങൾ.**

1. അപേക്ഷിക്കുന്ന ആളുടെ പേർ, അക്കൗണ്ട് നമ്പർ, IFSC Code, അഡ്രസ്സ് ഇവ ഉൾപ്പെടുന്ന ബാങ്ക് പാസ്സ് ബുക്കിൻെറ ആദ്യ പേജിൻെറ വെക്തമായ കോപ്പി എല്ലാ അപേക്ഷകൾക്കും ഒപ്പം നിർബന്ധമായും ഉണ്ടായിരിക്കേണ്ടതാണ്. 2. അപേക്ഷകൻെറ മൊബൈൽ നമ്പർ. (ഇമെയിൽ ഉണ്ടെങ്കിൽ അത് നൽകുന്നത് നന്നായിരിക്കും) 3. അപേക്ഷ ശുപാർശ ചെയ്യുന്ന പുരോഹിതൻെറ മൊബൈൽ നമ്പർ 4. ഏത് ധന സഹായത്തിന് അപേക്ഷിക്കുന്നു എന്ന് വെക്തമായി അപേക്ഷയിൽ രേഖപ്പെടുത്തുക. 5. അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 6. പരസ്യത്തിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 7. അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:-** **The Co-ordinator, STOC office, Bethany Aramana, Tiruvalla-689101, Kerala.** **അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:** നിങ്ങളിൽ വിശ്വാസം അർപ്പിച്ച് ഞങ്ങൾ ചെയ്യുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നിങ്ങൾ ശുപാർശ ചെയ്യുന്ന ഓരോ അപേക്ഷകളും ദയവായി സസൂക്ഷ്മം പരിശോധിച്ച്, അപേക്ഷിക്കുന്ന ആൾ ഈ ധനസഹായത്തിന് അർഹരാണെന്നും, ഇടവകയുടെ സമീപ പ്രദേശങ്ങളിൽ ഉള്ള ആളാണെന്നും ഉറപ്പു വരുത്തേണ്ടതും, ആവശ്യപ്പെട്ടിരിക്കുന്ന രേഖളെല്ലാം ഉണ്ടെന്നും, അപേക്ഷകൻെറ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്ന് പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താല്പര്യപ്പെടുന്നു. ശുപാർശകൾക്ക് (ചികിത്സാ / വിദ്യാഭാസ ധനസഹായങ്ങൾ ഒഴികെ) പള്ളിയുടെ letter head-ൽ പള്ളിയുടെ സീലും, മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

# St. Thomas Orthodox Congregation ( STOC )

## മരുഭൂമിയിലെ നീരുറവ

## ജീവകാരുണ്യ ധനസഹായ അപേക്ഷാഫോറം - 2020

1. ഏത് തരത്തിലുള്ള ധനസഹായത്തിന് അപേക്ഷിക്കുന്നു : ....................
   (ചികിത്സാ, വിധവാ പെൻഷൻ, ഭവന നിർമ്മാണം , വിവാഹം,വിദ്യാഭാസം , യുവസാന്ത്വനം)
2. അപേക്ഷിക്കുന്ന ആളുടെ പേര് :...........................
3. മൊബൈൽ നമ്പർ: ....................ഇമെയിൽ (ഉണ്ടെങ്കിൽ):....................
4. വയസ്സ്................ വിദ്യാഭ്യാസയോഗ്യത:........................ തൊഴിൽ:..................
5. മേൽവിലാസം:(പിൻകോഡ് സഹിതം):
   ..................................................................................................................
   ..................................................
6. പ്രതിമാസ വരുമാനം: Rs...........
7. ഭൂസ്വത്ത് വിവരം: ....................................
8. ഇടവക:................................
9. ഭദ്രാസനം:.......................
10. വികാരിയുടെ പേര് : ....................................................
11. വികാരിയുടെ മൊബൈൽ : ............................................................
12. നീരുറവയിൽ നിന്ന് ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ : ..................
13. ഉണ്ടെങ്കിൽ ഏത് വർഷം :......................
14. എന്താവശ്യത്തിന് :.......................
15. ലഭിച്ച തുക :.......................
16. കുടുംബാംഗങ്ങളുടെ / ആശ്രിതരുടെ പൂർണ്ണവിവരം :

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | മാസവരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റ് പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക :

17. അപേക്ഷകൻെറ ഒപ്പ് : ......... തിയതി :.......... സ്ഥലം : ..............

**>അപേക്ഷകൾ സാധാരണ തപാലിൽ താഴെ പറയുന്ന വിലാസത്തിൽ സമയബന്ധിതമായി അയക്കുക. അല്ലാതെ അയക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. . STOC Office, Basil Jubilee Centre, Bethany Aramana, Thiruvalla, Kerala, 689101**

എല്ലാ അപേക്ഷയോടും ഒപ്പം ഇടവക വികാരിയുടെ Letter Head ൽ ഉള്ള ശുപാർശയും, ഒപ്പും, ആവശ്യമായ അപേക്ഷകളിൽ കമ്മിറ്റി അംഗങ്ങളുടെ ഒപ്പും, പള്ളിയുടെ സീൽ എന്നിവയും, മേൽപ്പറഞ്ഞ വിവരങ്ങൾ പൂർണ്ണമായും ഉണ്ടാവണം.അപൂർണ്ണമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

ഇടവകയിലെ ആത്മീയ സംഘടനകളിൽ പ്രവർത്തിക്കുന്നവർക്കു പ്രത്യേക പരിഗണന നൽകുന്നതാണ്. ജീവസന്ധാരണം, ഭവനം, വിവാഹം എന്നി അപേക്ഷകളിൽ ഒരു ഇടവകയിൽ നിന്ന് ഒരു വർഷം ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല. ഉണ്ടെങ്കിൽ ഏറ്റവും പരിഗണനാർഹമായവ തെരഞ്ഞെടുത്തു സഹായം നൽകുന്നതാണ്.

# പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സമാപിച്ചു. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് റിപ്പോർട്ടുകൾ അവതരിപ്പിച്ചു.

സഭയെയും സമൂഹത്തെയും ബാധിക്കുന്ന ആനുകാലിക വിഷയങ്ങളെക്കുറിച്ച് വിവിധ തീരുമാനങ്ങൾ രൂപപ്പെടുത്തി. മാറുന്ന കാലത്തിലെ വിശ്വാസ പ്രതിസന്ധികളിൽ വൈദീകരും വിശ്വാസ സമൂഹവും ഒരുമിച്ച് മുന്നേറണമെന്ന് ആഹ്വാനം ചെയ്തു. യുവതി-യുവാക്കൾ ഉൾപ്പെടെയുള്ള എല്ലാ വിശ്വാസികളുടെയും ആരാധനാ പങ്കാളിത്തം ഉറപ്പാക്കുവാനുള്ള ഇടയ പരിപാലന കർമ്മപദ്ധതികൾ നടപ്പിലാക്കും. കടുത്ത സാമ്പത്തിക മാന്ദ്യവും പ്രതിസന്ധിയും നേരിടുന്ന സാഹചര്യത്തിൽ സഭയിലും സമൂഹത്തിലും കർശനമായ സാമ്പത്തിക അച്ചടക്കത്തിനുള്ള മാർഗ്ഗരേഖ അടങ്ങുന്ന 'ലളിതം, സുന്ദരം' സഭയുടെ മാനവവിഭവ ശേഷി വകുപ്പിന്റെ ചുമതലയിൽ നടപ്പാക്കുവാൻ നിശ്ചയിച്ചു.

സഭയിലെ വൈദികസ്ഥാനികളുടെയും മറ്റ് പ്രവർത്തകരുടെയും പെരുമാറ്റച്ചട്ടങ്ങൾ സംബന്ധിച്ച മാർഗ്ഗരേഖ അംഗീകരിച്ചു. വൈദീകരുടെയും പ്രധാന ശുശ്രൂഷകരുടെയും 2020-25 കാലയളവിലേയ്ക്കുള്ള ശമ്പള പദ്ധതി അംഗീകരിച്ചു. ആദ്ധ്യാത്മീക പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിന് മാർഗ്ഗനിർദ്ദേശങ്ങൾ തയ്യാറാക്കുവാൻ തീരുമാനിച്ചു. സഭയുടെ അവിഭാജ്യ ഘടകങ്ങളായ ഇടവകകൾക്കും പ്രസ്ഥാനങ്ങൾക്കും സ്ഥാപനങ്ങൾക്കും പ്രത്യേക പാൻകാർഡുകൾ ലഭ്യമാക്കുന്നത് സംബന്ധിച്ച് ചർച്ചകൾ നടത്തി. വൈദീക സെമിനാരികൾ, പരുമല സെമിനാരി, പരുമല സെന്റ് ഗ്രീഗോറിയോസ് ഇന്റർനാഷണൽ കാൻസർ സെന്റർ തുടങ്ങിയ പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങളെ വിലയിരുത്തി ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകി. ബാഹ്യകേരള വൈദിക സംഘം സമർപ്പിച്ച നിർദ്ദേശങ്ങൾ പഠിക്കുവാൻ സമിതിയെ നിയോഗിച്ചു. ഓതറ സെന്റ് ജോർജ്ജ് ദയറാ, മലങ്കരസഭാ മാസിക, മുംബൈ ഗ്രീഗോറിയൻ കമ്മ്യൂണിറ്റി എന്നിവയുടെ ഭേദഗതി ചെയ്ത നിയമാവലികൾ അംഗീകരിച്ചു.

സുസ്ഥിരവികസനം, പരിസ്ഥിതി ആദ്ധ്യാത്മികത എന്നീ മേഖലകളെ സംബന്ധിച്ച് വർത്തമാനകാല യാഥാർത്ഥ്യങ്ങൾ ഉൾക്കൊണ്ടുകൊണ്ട് നയരൂപീകരണവും പ്രവർത്തന പദ്ധതിയും തയ്യാറാക്കുവാൻ സഭയുടെ പരിസ്ഥിതി വകുപ്പിനെ ചുമതലപ്പെടുത്തി. ഇടവകതലത്തിൽ വൃക്ഷങ്ങൾ നട്ടുപിടിപ്പിക്കുക, മണ്ണൊലിപ്പ് തടയുക, പ്ലാസ്റ്റിക്ക് ഇതര അജൈവ മാലിന്യങ്ങൾ മുതലായവ കൊണ്ടുണ്ടാകുന്ന മലിനീകരണം ഒഴിവാക്കുക, ഭക്ഷണപദാർത്ഥങ്ങൾ ഉൾപ്പെടെയുള്ള വിഭവങ്ങൾ പാഴാക്കാതിരിക്കുക, പരിസ്ഥിതി സൗഹാർദ്ദ ഊർജ്ജോൽപ്പാദന രീതികൾ അവലംബിക്കുക തുടങ്ങിയ കാര്യങ്ങൾ ഇടവകതലങ്ങളിൽ നടപ്പിലാക്കുവാൻ തീരുമാനിച്ചു. ആദ്ധ്യാത്മിക സംഘടനകളുടെ പഠന പരിശീലന വിഷയങ്ങളിൽ പ്രകൃതി സംരക്ഷണത്തിന്റെ പ്രാധാന്യം കൂടുതലായി ഉൾക്കൊള്ളിക്കും. സഭയുടെ ബി.ഷെഡ്യൂളുകളിൽപ്പെട്ട സംഘടനകളുടെയും സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും 2020-2021 വർഷത്തെ ബജറ്റ് അംഗീകരിച്ചു.

സഭയുടെ അത്മായ ട്രസ്റ്റി ശ്രീ. ജോർജ്ജ് പോൾ, കോട്ടയം ചെറിയപള്ളി ആശുപത്രി മുൻ ഡയറക്ടർ ഡോ. ബാബു ചാക്കോ എന്നിവരുടെ നിര്യാണത്തിൽ അനുശോചിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റോമോസ്, യൂഹാനോൻ മാർ പോളികാർപ്പോസ്, ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ് എന്നിവർ ധ്യാനങ്ങൾക്ക് നേതൃത്വം നൽകി.



മലങ്കരസഭ മാസികയുടെ ഔദ്യോഗിക വെബ്സൈറ്റ് ഉദ്ഘാടനം പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു. മാസിക പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് സമീപം.

# പുസ്തകശാല



**യേശുവിന്റെ വാക്കും പ്രവൃത്തിയും**

ഇ.എം. പൈലി

വേദപഠിതാക്കൾക്കായി പ്രത്യേകിച്ച് സൺഡേ സ്കൂൾ കുട്ടികൾക്കും അദ്ധ്യാപകർക്കും ഉതകുന്ന ഗ്രന്ഥം.

*പ്രസാധനം:* എം.ഒ.സി. പബ്ലിക്കേഷൻസ് കോട്ടയം, വില: 100 രൂപ. അവതാരിക: ഫാ. ഡോ. റ്റി.ജെ. ജോഷ്വ.



**പ. വട്ടശ്ശേരിൽ തിരുമേനി മലങ്കര സഭയുടെ കോട്ട**

*പ്രസാധകൻ:* കെ.വി. മാമ്മൻ, കോട്ടയ്ക്കൽ, മാങ്ങാനം. കോട്ടയം -18. 0481-2578936 വില: 200 രൂപ. അവതാരിക: മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ. വിലയിരുത്തൽ : ഫാ. ഡോ.ജോൺ തോമസ് കരിങ്ങാട്ടിൽ.



**വചനാമൃതം**

സി. തോമസ് കോർ എപ്പിസ്കോപ്പ, അറപ്പുരയിൽ

ആണ്ടടക്കമുള്ള ഞായറാഴ്ചകളിലെ ഏവൻഗേലിയോൻ ചിന്തകളുടെ സമാഹാരം. പ്രസാധനം: ശ്രേയാ ആർട്ട് & തിയോളജി, അടൂർ.

അവതാരിക : ഡോ. സഖറിയാസ് മാർ അപ്രേം. വില: 250 രൂപ.



നവജ്യോതി മോംസിന്റെ ജനറൽ ബോഡി യോഗം പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. മാവേലിക്കര തെയോഭവൻ അരമനയോട് ചേർന്നുള്ള കെട്ടിടം നവജ്യോതി മോംസിന്റെ കേന്ദ്ര ഓഫീസ് ആയി കൂദാശ തിരുമേനി നിർവ്വഹിച്ചു. വൈസ് പ്രസിഡന്റ് ഫാ. ബോബി പീറ്റർ, എക്സിക്യൂട്ടീവ് ഡയറക്ടർ തോമസ് പോൾ റമ്പാൻ, ഡയറക്ടർ ഡാനിയേൽ വർഗീസ്, ഫാ. ജോൺസ് ഈപ്പൻ, ഫാ. നെൽസൺ, ഫാ. ജോൺ വർഗീസ്, ഫാ. ജസ്റ്റിൻ, ഫാ. സന്തോഷ് ജോൺ, ഫാ. ഐവാൻ ജോസഫ്, മോംസ് സെക്രട്ടറി സാലി ജോസ്, ശാന്തമ്മ വർഗീസ്, സജി ജേക്കബ്, അനി വർഗീസ്, ടി.കെ. മത്തായി, എന്നിവർ നേതൃത്വം നൽകി.

# ഓർമ്മ



പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 58-ാം ഓർമ്മ (മാർച്ച് 18, കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി)



നാലാം മാർത്തോമ്മായുടെ 292-ാം ഓർമ്മ (മാർച്ച് 25, കണ്ടനാട് പള്ളി)



വലിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (6-ാം മാർത്തോമ്മാ) 212-ാം ഓർമ്മ (ഏപ്രിൽ 7, പുത്തൻകാവ് കത്തീഡ്രൽ)



ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മ (ഏപ്രിൽ 12, ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ)



സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 90-ാം ഓർമ്മ (മാർച്ച് 19, കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി)



കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 135-ാം ഓർമ്മ (മാർച്ച് 22, പാമ്പാക്കുട വലിയപള്ളി)



കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ (പാമ്പാടി തിരുമേനി) 55-ാം ഓർമ്മ (ഏപ്രിൽ 5, പാമ്പാടി ദയറ)



8-ാം മാർത്തോമ്മായുടെ 204-ാം ഓർമ്മ (ഏപ്രിൽ 13, പുത്തൻകാവ് കത്തീഡ്രൽ)



അഖില മലങ്കരാടിസ്ഥാന ത്തിൽ ഒ.സി.വൈ.എം. കലാ മേളയിൽ സിംഗിൾ സോം ഗിൽ (male) ഒന്നാം സ്ഥാനം നേടിയ ജെറിൻ വി. ഫിലി പ്പോസ്. ആലുവ യു.സി. കോളജ് ഹിൽ സെ. തോമസ് ഇടവകാംഗമാണ്. ബഥേൽ ഭവനിൽ വി. ഫിലിപ്പോസി ന്റെയും സൂസൻ ഫിലിപ്പോ സിന്റെയും മകൻ.



സംസ്ഥാന സ്കൂൾ കായിക മേളയിൽ സീനിയർ വിഭാഗം ആൺകുട്ടികളുടെ ജാവലിൻ ത്രോയിൽ മീറ്റ് റെക്കോർഡോടെ സ്വർണ്ണ വും, ജൂനിയർ സൗത്ത് നാഷ ണൽ ലെവലിൽ ഇതേ ഇന ത്തിൽ ഒക്ടോബറിൽ സ്വർണവും നേടിയ ജിബിൻ തോമസ്. കൂടൽ സെ. പോൾസ് ഇടവകാംഗമായ മുരുപ്പേൽ എഫ്. ജെ. കോട്ടേ ജിൽ തോമസ് കുട്ടിയുടെയും മിനി തോമസിന്റെയും മകൻ.



മഹാത്മാഗാന്ധി യൂണിവേ ഴ്സിറ്റിയിൽ നിന്ന് ബി.എസ്. സി. നേഴ്സിംഗ് (2015- 2019) രണ്ടാം റാങ്ക് കരസ്ഥമാക്കിയ കുമാരി റോജി കുറിയാക്കോ സ്. തണ്ണിത്തോട് പാലനിര പ്പിൽ പുത്തൻവീട്ടിൽ കുറിയാ ക്കോസ് ഏബ്രഹാമിന്റെയും മോളി കുറിയാക്കോസിന്റെയും മകൾ. തണ്ണിത്തോട് മാർ അന്തോണിയോസ് വലിയ പള്ളി ഇടവകാംഗം.



കേരളാ കാർഷിക സർവ കലാശാലയിൽ നിന്ന് അഗ്രോ ണമിയിൽ പി.എച്ച്.ഡി. നേടിയ അമ്മു പുന്നൂസ്. കുറിച്ചി പാട്ടാശ്ശേരി പി.പി. പുന്നൂസിന്റെയും ഷേർലി പുന്നൂസിന്റെയും മകൾ. കുറിച്ചി സെ. പീറ്റേഴ്സ് & സെ. പോൾസ് വലിയ പള്ളി ഇടവകാംഗം. അഗ്രികൾച്ചർ ഡിപ്പാർട്ട്മെന്റ് ഓഫീസർ.



ഇന്ത്യൻ വൈഎംസി യുടെ ദേശീയ നിർവാഹക സമിതി അംഗമായി തോമസ് ചാക്കോ (കുട്ടംപേരൂർ) തിര ഞ്ഞെടുക്കപ്പെട്ടു. കുട്ടമ്പേരൂർ സെന്റ് ഗ്രിഗോറിയോസ് ഇട വകാംഗമാണ്. മാന്നാർ പഞ്ചാ യത്ത് മുൻ വൈസ് പ്രസി ഡന്റ്. ആലപ്പുഴ ഡിസിസി ജനറൽ സെക്രട്ടറിയാണ്.



വനിതാസമാജം കേന്ദ്ര വാർഷിക പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ മിനി റോയി (ഏലിയാമ്മ മാത്യു). അരുവാപുലം സെ. ജോർജ് ഇടവകാംഗമാണ്. കോന്നി ഊട്ടുപാറ തുണ്ടിയാങ്കുളത്ത് റോയി റ്റി. മാത്യുവിന്റെ ഭാര്യ. മക്കൾ: റോബിൻ മാത്യു റോയി, രേഷ്മ മറിയം റോയി.



ബാംഗ്ലൂർ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെന്റൽ ഹെൽത്ത് ആന്റ് ന്യൂറോ സയൻസിൽ (NIMHANS) നിന്നും M.D. (Psychiatry) ബിരുദം നേടിയ ഡോ. തോമസ് ഗ്രീഗോർ ഐസക്. മല്ലപ്പള്ളി പാതിക്കാട് സെ. പീറ്റേഴ്സ് & സെ. പോൾസ് ഇടവകയിൽ ഐരൂത്തറയിൽ പ്രൊഫ. ഡോ. ഐസക്ക് തോമസിന്റെയും എൽസമ്മ തോമസിന്റെയും മകൻ. ഭാര്യ ഡോ. മെറിൻ വർഗീസ്.

## അവാർഡ് വിതരണം

സഭയുടെ മാനവ വിഭവശേഷി വകുപ്പിന്റെ നേതൃത്വത്തിൽ ഐക്കൺ എക്സലൻസ് അവാർഡുകൾ വിതരണം ചെയ്തു. കേരളത്തിലെ വിവിധ ജില്ലകളിൽ നിന്നുള്ള നാനാജാതി മത സ്ഥരായ 536 വിദ്യാർത്ഥികൾക്കായി 55 ലക്ഷം രൂപ സ്കോളർഷിപ്പായി നൽകി. ഫാ. ഡോ. റ്റി. ജെ. ജോഷ്വ, ഫാ. തോമസ് പോൾ റമ്പാൻ, ഫാ. സി. ജെ. പുന്നൂസ് കോർ എപ്പിസ്ക്കോപ്പാ, ഫാ. പി. എ. ഫിലിപ്പ്, ഫാ. ഷിബിൻ വർഗീ സ്, ജോർജ് ഏബ്രഹാം എന്നിവർ സംസാരിച്ചു.





കേരള സംസ്ഥാന വടംവലി കോച്ചായി തെരഞ്ഞെടുക്ക പ്പെട്ട റ്റെലിൻ തമ്പി. പാല ക്കാട് യാക്കര സെ. മേരീസ് ഇടവകാംഗം.

## In loving memory of



02-07-1931 — 03-26-2014

**REV. FR. DR. CHIRACKAL PAILY VARKI**

**Inserted By:-**

Mrs. Mariamma Varki, Omathil
Mrs. Elizabeth Jobes & family
Mr. Paul Varki & family

**ഫിലാഡെൽഫിയ**: അമേരിക്കയിലെ ആദ്യകാല കുടിയേറ്റക്കാരനും മലങ്കര ഓർത്തഡോക്സ് ശുശ്രൂഷകൾക്ക് ദീർഘകാലം നേതൃത്വം നൽകിയ പ്രശസ്ത മാനസികരോഗ ചികിത്സകനും കൗൺസിലറും ആയ ഫാ. ഡോ. ചിറക്കൽ പൈലി വർക്കിയുടെ 6-ാം ഓർമ്മ ആചരണം മാതൃ ഇടവകയായ ബെൻസേലം സെ. ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ മാർച്ച് മാസം 26-ന് നടത്തുന്നു. വി. കുർബ്ബാനയ്ക്കു ശേഷം സെ. ഗ്രിഗോറിയോസ് സെമിത്തേരിയിൽ ധൂപാർപ്പണവും നടക്കും. ബഹു. അച്ചന്റെ സ്മരണ നിലനിർത്തുവാൻ കുടുംബാംഗങ്ങളും സെ. ഗ്രിഗോറിയോസ് ഇടവകയും ആവിഷ്കരിച്ച 'വർക്കിയച്ചൻ മെമ്മോറിയൽ സ്കോളർഷിപ്പ്' അർഹരായ സെമിനാരി വിദ്യാർത്ഥികൾക്ക് നൽകുന്നു. സെമിനാരി പ്രിൻസിപ്പാളിന്റെ സാക്ഷിപത്രത്തോടു കൂടിയ നിർദ്ദിഷ്ട അപേക്ഷകൾ ജൂലൈ 31-നകം frvmshibu@gmail.com അയക്കേണ്ടതാണ്. *For application, please visit* www.sgorg/ revfr_drvarki_endowment, *Link for the application :* https://www.sgmoc.org/revfrdr_varki_endowment

# ചെരാത്

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

## പ്രണയമാണ് പോൽ...

അവൾ അരുമയെ
വാരിയെടുത്തെറിഞ്ഞത്
കരിങ്കല്ലിലേക്കായിരുന്നു.
അമ്മേയെന്ന
ആർത്തനാദം കേട്ട്
അത് നിലയ്ക്കുവാൻ
വീണ്ടുമെറിഞ്ഞത്
പ്രണയമാണ് പോൽ...

ഒരു പൂവിന്റെ
ഞെട്ടടർത്തുന്നപോലെ
അത്രഭദ്രമായ്
കത്തിയാൽ സതീർത്ഥ്യന്റെ
പ്രാണനെടുത്തത്
പ്രണയമാണ് പോൽ...

ചൂടും ചൂരും ചിതാകാശങ്ങളും
പുണരലും പ്രണയവും
പ്രാണനും പങ്കിട്ട്
ആത്മാവിന്റെയാഴങ്ങളിൽ
ആറാടിയവനെ
ചുംബനം കൊണ്ട് ഒറ്റി
പ്രാണനെ കെടുത്തിയവളും
പറയുന്നു പ്രണയമാണ് പോൽ...

തെരുവ് കത്തുന്നതും
വെടിക്കോപ്പുകൾ പുകയുന്നതും
മതങ്ങൾ മദമിളകി
വെകിളി പിടിക്കുന്നതും
രാഷ്ട്ര നിർമ്മാതാക്കൾ
അന്തഃപ്പുര ഷണ്ഡന്മാരാകുന്നതും
പൗരനൊരു പുഴുകണക്കെ
പിടഞ്ഞു വീഴുന്നതും
പ്രണയമാണ് പോൽ..

ദാരുണ വൃത്താന്തങ്ങൾ
കണ്ടിട്ടും കാണാതെ
ഉത്സവമാചരിച്ച്
മാമാങ്കങ്ങളിൽ
ഭ്രാന്തമായ കരഘോഷങ്ങളിൽ
മതിമയങ്ങിയ ഒരു രാജാവ്
നെഞ്ചിന്റെ വിരിവ് വർദ്ധിപ്പിച്ച്
വേഷം കെട്ടിയാടുന്നത്
പ്രണയമാണ് പോൽ...

ഒരാലയത്തിനും ഒരപ്പത്തിനും
അംശിയായവൻ
അപരന്റെ പ്രാണനെടുത്തും
ന്യായാധിപപീഠങ്ങളെ
ഇല്ലായ്മചെയ്തും
വിശ്വാസം കാക്കുമെന്ന്
പറയുന്നതും
പ്രണയമാണ് പോൽ...

ആറ് ദിവസം കൊണ്ട്
സൃഷ്ടിപ്പെരുന്നാള്
കൊണ്ടാടിയവൻ
ഏഴാം ദിനം വിശുദ്ധീകരിച്ചവൻ
മുകളിലിരുന്ന് പറഞ്ഞു.
സംഹാരമല്ലായിരുന്നു
എന്റെ പ്രണയം
സൃഷ്ടി, സ്ഥിതി, സമത്വം
സമാധാനം, വീണ്ടെടുപ്പ്
അതെനിക്കൊരു
പ്രണയമായിരുന്നു.

E-mail: fr.thirumangalam@gmail.com

സത്യമെവിടെ സൗന്ദര്യമെവിടെ..
നമ്മുടെ രക്തബന്ധങ്ങളെവിടെ..
നിത്യ സ്നേഹങ്ങളെവിടെ..
ആയിരം യുഗങ്ങളിലൊരിക്കൽ
വരാറുള്ളോരവതാരങ്ങളെവിടെ ?
**മനുഷ്യൻ തെരുവിൽ മരിക്കുന്നു..**
**മതങ്ങൾ ചിരിക്കുന്നു..**

– *വയലാർ*



**കുറിച്ചി:-** വിശുദ്ധ ജീവിതത്തിന്റെ സാക്ഷ്യമായിരുന്ന ഗീവർഗീസ് ദ്വിതീയൻ ബാവാ അസാധ്യമായ ഒട്ടേറെ കാര്യങ്ങൾ ജീവിത വിശുദ്ധികൊണ്ടു സാധ്യമാക്കിയെന്ന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. കുറിച്ചി വലിയ പള്ളിയിൽ നടന്ന പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ (കുറിച്ചി ബാവാ) കാതോലിക്കാ സ്ഥാനാരോഹണത്തിന്റെ സമാപന സമ്മേളനത്തിന്റെ അദ്ധ്യക്ഷം വഹിക്കുകയായിരുന്നു പ. ബാവാ.

സഭാ തർക്കത്തിൽ സുപ്രീം കോടതി വിധി നടപ്പാക്കണമെന്നതാണു കേന്ദ്ര സർക്കാരിന്റെ സമീപനമെന്നും, നീതിക്കും ന്യായത്തിനും വേണ്ടിയുള്ള പോരാട്ടത്തിൽ ഓർത്തഡോക്സ് സഭയ്ക്ക് ഐക്യദാർഢ്യം പ്രഖ്യാപിക്കുന്നതായും കേന്ദ്രമന്ത്രി വി. മുരളീധരൻ ഉദ്ഘാടന പ്രസംഗത്തിൽ പറഞ്ഞു. ഇന്ത്യ-ചൈന്യ യുദ്ധമുണ്ടായപ്പോൾ തന്റെ കൈയ്യിലുള്ള സ്വർണ്ണവും പണവും രാജ്യരക്ഷാനിധിയിലേക്ക് നൽകിയ രാജ്യസ്നേഹി കൂടിയായിരുന്നു പ. ബാവാ. അദ്ദേഹം ആ യുദ്ധകാലത്ത് ഇന്ത്യൻ സൈനികർക്കും, യുദ്ധ ആശ്വാസ പ്രവർത്തനങ്ങൾക്കും പിന്തുണ പ്രഖ്യാപിച്ചു കൊണ്ടാണ് സംഭാവന അർപ്പിച്ചത്. അത് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രത്യേകതയാണ്. അതിനേക്കാൾ അത് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യമാണ് എന്ന് ഞാൻ കരുതുന്നു. ഭാരതീയ സഭ എന്നു വിശേഷിപ്പിക്കാവുന്ന ഒരേ ഒരു സഭയാണ് ഓർത്തഡോക്സ് സഭ യെന്നും അദ്ദേഹം പറഞ്ഞു.

സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി, ഡോ. സഖറിയാ മാർ നിക്കോളാവോസ്, യൂഹാനോൻ മാർ പോളികാർപ്പോസ്, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. എം.ഒ. ജോൺ, ഫാ. പി.കെ. കുര്യാക്കോസ് പണ്ടാരകുന്നേൽ, ഫാ. ഇട്ടി തോമസ് കാട്ടാമ്പാക്കൽ, ഫാ. കുറിയാക്കോസ് ബേബി എന്നിവർ പ്രസംഗിച്ചു.

■ ഫാ. ജിത്തു തോമസ്, മൈലപ്ര

# ബാലസഭ

# അവധിക്കാലം

കാന്തം മണലിൽ ഇടുമ്പോൾ കാന്തപൊടികൾ ഒട്ടിപ്പിടിക്കുന്നത് നിങ്ങൾ കണ്ടിട്ടില്ലേ. കാന്തത്തിന്റെ പ്രത്യേകത അതിന്റെ കാന്തിക ശക്തി ആണ്. ഏതു രൂപത്തിൽ ആയാലും ഏതു വലുപ്പത്തിൽ ആയാലും അത് കടന്നു പോകുന്ന വഴിയിൽ അതിന്റെ സ്വഭാവം പ്രകടിപ്പിക്കും. കടന്നു പോകുന്ന വഴിയിലെ ആകർഷിക്കുന്ന എല്ലാറ്റിനെയും ഒട്ടി പിടിപ്പിച്ചിട്ട് ഭാരമുള്ള ഒരു അവസ്ഥയിൽ എത്തുന്നു. ഒരു നോമ്പ് മുതൽ അടുത്ത നോമ്പ് കാലം വരെയുള്ള കാലത്ത് നാം ഒരു കാന്തമായി നടന്നു നീങ്ങുകയാണ്. ചെറുതും വലുതുമായി നാം ആകർഷിക്കപ്പെടുന്ന ചിലതൊക്കെ നമ്മളിൽ ഒട്ടിപ്പിടിക്കാറുണ്ട്. ഭാരവും ചുമന്നാണ് പിന്നീടുള്ള നടപ്പ്. നോമ്പ് കാലം ഈ കാന്തികത ഉപേക്ഷിക്കാനുള്ള സമയമാണ്. ചില കാന്തിക അവസ്ഥകൾ നമ്മുടെ പഠനത്തെയും ബാധിക്കും. പഠനത്തിലെ ശ്രദ്ധ കുറയുകയും, വിജയങ്ങൾക്ക് തടസ്സം ഉണ്ടാവുകയും ചെയ്യും. ഈ അവധിക്കാലത്ത് സമയം കൃത്യമായി പ്രയോജനപ്പെടുത്തി അറിവ് നേടാനും ഇടയാകട്ടെ. കുടുതൽ പുസ്തകങ്ങൾ വായിക്കാനും കൂടുതൽ എഴുതുവാനും ഈ അവധിക്കാലം പ്രയോജനപ്പെടുത്തണം.






## സൺഡേസ്ക്കൂൾ പ്രതിഭകൾ

**പ്രവീൺ**


അമൽ ടോം പോൾ,
മാർ ഗ്രിഗോറിയോസ്
ഞാലിയാകുഴി, കോട്ടയം

**വിജ്ഞാനി**


ആരോൺ ജോൺ ഫിലിപ്പോസ്,
മാർ ബർസൗമാ, വാഴമുട്ടം
തുമ്പമൺ

**വാഗ്മിതിലകം**


മാത്യു പി. ഇടയിൽ
സെന്റ് ജോർജ്
തുമ്പമൺ

**ഗാനസുഗന്ധി**


മെറിൻ മാത്യു
സെന്റ് ജോൺസ്,
ചെമ്മന്തൂർ,
കൊട്ടാരക്കര – പുനലൂർ

**വേദവചനഭൂഷൺ**


ക്രിസ്റ്റി സാറാ തോമസ്,
മാർ ഗ്രിഗോറിയോസ്
തുമ്പമൺ


ദിയാ എൽസാ വർഗീസ്,
സെന്റ് ജോർജ്, കുഴിമറ്റം,
കോട്ടയം

## ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിന്



ഒരു വിശ്വാസി

**പിതാവേ,
ഞങ്ങൾക്കുവേണ്ടി
അപേക്ഷിക്കേണമെ**

## ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിന്



A. V. Kurivilla
& Family
Mumbai

## വിധി നടപ്പിലായ ദേവാലയങ്ങളിൽ നിന്നും...



പെരുമ്പാവൂർ ബഥേൽ സൂലോക്കോ പള്ളിയിൽ പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നിവർ നേതൃത്വം നൽകി.



വെട്ടിത്തറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഫാ. ബിനോയ് ജോൺ വിശുദ്ധ ബലി അർപ്പിച്ചു.



ചോരക്കുഴി സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ദേവാലയത്തിൽ കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാൻ വിശുദ്ധ ബലി അർപ്പിച്ചു.



വടകര സെന്റ് ജോൺസ് ഓർത്തഡോക്സ് ദേവാലയത്തിൽ ഫാ. മേരിദാസ് വിശുദ്ധ ബലി അർപ്പിച്ചു.



ഞാറയ്ക്കാട് ഓർത്തഡോക്സ് ദേവാലയത്തിൽ സഖറിയാസ് മാർ നിക്കോളാവോസ് പെരുന്നാൾ കൊടിയേറ്റ് നിർവ്വഹിച്ചു.

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10 March/2020

RNI No. 3076/57, Registered No. KL/KTM/39/2018-20
License No. KL/CR/KTM/WPP-23/2018-20
Licensed to Post Without Pre-Payment



PRINTED AND PUBLISHED BY FR. DEEPU PHILIP, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT STERLING PRINT HOUSE PVT LTD, NO 49/1849, AIMS PONEKKARA PO, ERNAKULAM - 682011 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, CHIEF EDITOR FR. DR. JOHN THOMAS KARINGATTIL